M

19

# ബഥനി മാസിക.

വാല്യം 8. { 1109 ധനു. } ലക്കം 12.

## വിശുദ്ധ സഭയ്ക്കുവേണ്ടിയുള്ള പ്രാത്ഥന.

ദൈവമായ കത്താവെ, നിന്റെ സഭയോടുള്ള നിന്റെ വാഗ്ദത്തങ്ങളെ നിവത്തിക്കണമെ. അതിന്റെ മക്കളെ അനുഗ്രഹിച്ച് അവരെ ഐശ്വൎയ്യസമ്പന്നന്മാരാക്കി തീക്കണമെ. അതിനെ പ്രബലപ്പെടുത്തി ധാരാളമായ നിന്റെ സമാധാനംകൊണ്ട് അതിനെ നിറയ്ക്കണമെ. അതിന്റെ എല്ലാ യാചനകളെയും സാധിപ്പിച്ചു തരണമെ. നിന്റെ വലത്തു കൈ അതിനോടുകൂടെ ഉണ്ടായിരിക്കണമെ. നിന്റെ അനുകമ്പ അതിന്റെ മക്കളിൽ നിലനിൽക്കണമെ. നിന്റെ അനുഗ്രഹങ്ങൾ അതിനു അഭയസ്ഥാനവും നിന്റെ ദയ ഉയൎന്ന കോട്ടയും ആയിരിക്കണമെ. ധാരാളമായ നിന്റെ അനുഗ്രഹങ്ങൾ അതിൽ ചൊരിയണമെ. നിന്റെ വിശുദ്ധ റൂഹായെ അതിൽ വസിപ്പിക്കണമെ. ആയതു ഞങ്ങൾ നിനക്കും നിന്റെ പിതാവിനും പരിശുദ്ധ റൂഹായിക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടു തന്നെ. ആമ്മീൻ.

## പത്രാധിപക്കുറിപ്പ്.

### സിറിയൻ യുവജനസമാജം. (S. Y. M. A.)

സിറിയൻ യുവജനപ്രസ്ഥാനത്തെ സംബന്ധിച്ചു തുടൎച്ചയായി കഴിഞ്ഞ ഏതാനും ലക്കങ്ങളിൽ പ്രതിവാദിച്ചുകൊണ്ടി

ടന്നതു സമുദായ ഭക്തന്മാരായ പലരുടെയും വിശിഷ്യ യുവജനങ്ങളുടെയും ശ്രദ്ധയ്ക്കു വിഷയീഭവിച്ചിട്ടുണ്ടെന്നു ഇവിടെ വന്നുകൊണ്ടിരിക്കുന്ന അനേകം ലേഖനങ്ങളിൽനിന്നും മനസ്സിലാകുന്നു. പൌരുഷവും ചൊടിചൊടിപ്പുമുള്ള യുവാക്കന്മാർ സഭയുടെ അരുമസന്താനങ്ങൾ എന്ന നിലയിൽ ജീവിക്കുകയും, വീരസന്താനങ്ങൾ എന്ന വിധത്തിൽ പ്രവൎത്തിക്കുകയും ചെയ്കെങ്കിൽ മാത്രമെ ഏതൊരു സഭയ്ക്കും അഭിവൃദ്ധിയും വളൎച്ചയും സിദ്ധമാകൂ. വിശിഷ്യ നമ്മുടെ സഭയുടെ ഈ ആപൽഘട്ടത്തിൽ അതിനെ സമുദ്ധരിക്കുന്നതിനു സഭാംഗജീവിതം നയിക്കുകയും "മുമ്പിലുള്ളതിനായി ആഞ്ഞും പിമ്പിലുള്ളതിനെ ത്യജിച്ചും" കൊണ്ടു മുമ്പോട്ടു ഗമിക്കുകയും ചെയ്‌വാൻതക്ക നിഷ്ഠയും വിശ്വാസവും ഉള്ള യുവജനങ്ങൾ ഉണ്ടാകേണ്ടതു അഥവാ യുവജനങ്ങളിൽ അങ്ങിനെയുള്ള നിഷ്ഠയും മററും സംജാതമാകേണ്ടതു അവശ്യം ആവശ്യമെന്നു ഏവരും സമ്മതിക്കുന്നതാണല്ലോ. യുവജനസമാജങ്ങൾ വിവിധരൂപത്തിൽ പല ഇടവകകളിലും സ്ഥാപിതമായിട്ടുണ്ടെന്നാണു് ഞങ്ങളുടെ അറിവു്. ഇങ്ങിനെ സ്വതന്ത്രമായും, ചിലയിടത്തു നാമമാത്രമായും നടത്തപ്പെടുന്ന സമാജങ്ങൾ ഒരു കേന്ദ്രസ്ഥാപനയോടു ഘടിപ്പിച്ചു് ഐകരൂപ്യം വരുത്തി ജോലി തുടരുകയാണു് ഇപ്പോൾ ആവശ്യം എന്നു ഞങ്ങൾക്കു തോന്നുന്നു. കഴിഞ്ഞ പരുമലപ്പെരുനാൾദിവസം മാർ സേവേറിയോസ് എപ്പിസ്കോപ്പാ തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ കൂടിയ ഒരു യോഗത്തിൽവച്ചു തെങ്ങുതോട്ടത്തിൽ ററി. എസ്സ്. അബ്രഹാം കത്തനാർ അവർകൾ ബി. എ. യെ ഈ പ്രസ്ഥാനത്തിന്റെ സംഘടനാപരിശ്രമങ്ങൾക്കും കാൎയ്യക്ഷമങ്ങളായ ഇതരകൃത്യനിൎവ്വണങ്ങൾക്കുമായി ഒരു ജനറൽസെക്രട്ടറി എന്ന നിലയിൽ നിയമിച്ചതിൽ ഞങ്ങൾ അതിയായി സന്തോഷിക്കുന്നു. അദ്ദേഹത്തെ സുറിയാനിസഭാംഗങ്ങൾക്കു പരിചയപ്പെടുത്തി കൊടുക്കേണ്ട ആവശ്യമുണ്ടെന്നു ഞങ്ങൾക്കു തോന്നുന്നില്ല. ശാഖാസമാജങ്ങൾക്കും സമാജാംഗങ്ങൾക്കും അവശ്യം ആവശ്യമായ നിയമങ്ങൾ കാലതാമസംകൂടാതെ ഉണ്ടാകുമെന്നും, ഊൎജ്ജസ്വലനും സഭാവിശ്വാസത്തിൽ സുസ്ഥിരനുമായ അബ്രഹാംകത്തനാർ അവർകളുടെ

പരിശ്രമത്താൽ നാനാസ്ഥലങ്ങളിലും യുവജനസമാജങ്ങൾ സ്ഥാപിച്ചും സ്ഥാപിപ്പിച്ചും കേന്ദ്രസ്ഥാപനത്തോടു സംഘടിപ്പിച്ച് ഐകരൂപ്യം വരുത്തി സജീവമാക്കിത്തീക്കുമെന്നു, നമ്മുടെ സഭയുടെ ശോഭനമായ ഭാവിയ്ക്കുള്ള ഒരു മുഖാന്തരമായി ഇതു ഭവിക്കുമെന്നും ഞങ്ങൾ പ്രതീക്ഷിക്കുകയും അതിനായി പ്രാത്ഥിക്കുകയും ഈ സ്ഥാപനയ്ക്കു സവ്വവിധമായ മംഗളങ്ങളും ഞങ്ങൾ ആശംസിക്കുകയും ചെയ്തുകൊള്ളുന്നു.

---

## യൽദോ.

സൃഷ്ടിയിൽ സ്വസ്വരൂപത്തേയും സാദൃശത്തേയും ദൈവം മനുഷ്യനു കൊടുത്തു. എന്നാൽ അനുസരണക്കേടിനാൽ മനുഷ്യൻശാപപാത്രമായി തീരുകയും അങ്ങനെ ദൈവസാദൃശത്തെ നഷ്ടപ്പെടുത്തുകയും ആണു് അവൻ ചെയ്തതു്. സ്നേഹപൂണ്ണനായ ദൈവമാകട്ടെ തന്റെ പ്രതിഛയയുടെ നാശത്തിൽ പശ്ചാത്തപിച്ചു് ഉടൻതന്നെ ശാപമോക്ഷവും പ്രദാനം ചെയ്തു. "സ്ത്രീയുടെ സന്തതി സർപ്പത്തിന്റെ തലയെ ചതയ്ക്കു"മെന്നുള്ള വാഗ്ദാനം സാത്ഥമായിത്തീരുന്നതിനുള്ള സമയത്തെ ഹവ്വാ സോൽക്കണ്ഠം പ്രതീക്ഷിച്ചുകൊണ്ടേ ഇരുന്നു. പ്രഥമസന്താനമായകായീന്റെജനനമാവട്ടെ അവളെആഹ്ലാദഭരിതയാക്കിത്തീത്തു. പക്ഷേ, അവൻ അവളെ തൃപ്തിപ്പെടുത്തുന്നതിനായി തല ചതച്ചു ചുമടു ചുമടായി കൊണ്ടുവന്ന പാമ്പുകളൊ ആ പുത്രൻതന്നെയുമൊ അവളെ തൃപ്തിപ്പെടുത്തിയില്ല. അങ്ങനെ ശാപമോക്ഷം അവൾക്കുണ്ടായുമില്ല. പിന്നെയും ശാപമോക്ഷത്തിനും വാഗ്ദത്തസന്തതിക്കും ആയി അവൾ കാത്തിരുന്നു. പക്ഷേ പ്രതീക്ഷാവിഷയം പ്രാപിക്കാതെ—ശാപപാത്രമെന്ന നിലയിൽ—നിരാശയിൽ ആയുശ്ശേഷത്തെ അവൾ അവസാനിപ്പിച്ചു. പിൽക്കാലത്തും പല യുഗങ്ങളിൽ നിരവധി തലമുറകളും വ്യക്തികളും, അവതാരപുരുഷനിലും ശാപമോക്ഷത്തിലും ഉള്ള ആശയിൽതന്നെ ഈലോകത്തോടു യാത്രപറഞ്ഞു പിരിഞ്ഞു. ശാപമോക്ഷം പ്രഖ്യാപനം ചെയ്യപ്പെട്ടശേഷം യുഗങ്ങൾ പലതു കഴിഞ്ഞു. "സ്ത്രീയുടെ സന്തതി"യ്ക്കുവേണ്ടിയുള്ള അ

തിവാഞ്ഞര പൂൎത്തിയായി. തിരുവവതാരത്തെസ്വീകരിക്കുവാൻ ലോകവും പൂൎണ്ണമായി സജ്ജീകരിക്കപ്പെട്ടു. അപ്പോഠം ശാപമേററ മനുഷ്യവൎഗ്ഗത്തിനു നഷ്ടപ്പെട്ടുപോയ "ദൈവസാദൃശം" തിരികെ കൊടുക്കുന്നതിനായി എന്നു പറഞ്ഞാൽ മനുഷ്യനെ ദൈവം ആക്കുനാതിനായി ദൈവം മനുഷ്യനായി തീൎന്നു. ഇതാണു മനുഷ്യാവതാരത്തിനു വി: ഓഗസ്തീനോസ്സ് കൊടുക്കുന്ന വിവരണം.

മനുഷ്യാവതാരത്തിൻെറ ഈ മഹൽസാദ്ധ്യം—മനുഷ്യനെ ദൈവമാക്കി തീൎക്കുന്ന ഈ ശ്രേഷ്ഠകൎമ്മ-ത്തിൽ ദൈവപക്ഷത്തു നിന്നു ചെയ്യേണ്ടതെല്ലാംതിരുവവതാരത്തിൽ അവിടുന്നു ചെയ്തു കഴിഞ്ഞിരിക്കുന്നു. വ്യക്തിപരമായി അതു സ്വായത്തമാക്കി തീൎക്കുന്നതിനുള്ള ചുമതല മനുഷ്യനുള്ളതാണു്. ജലദുർഭിക്ഷമുള്ള ഒരു പട്ടണത്തിൽ നിരവധി പണച്ചെലവിനു ശേഷം കൊണ്ടുവന്നിരിക്കുന്ന കുഴൽവെള്ളം ഓരോ വീട്ടിലേക്കുംകൊണ്ടുപോകുവാൻ പ്രത്യേകം കുഴലുകഠം വയ്ക്കുന്നതുപോലെ തന്നെ മനുഷ്യാവതാരത്തിൻെറ മഹൽസാദ്ധ്യം ഓരോ വ്യക്തികളും അനുഭവപ്പെടുത്തേണ്ടതായിട്ടാണു് ഇരിക്കുന്നതു്. അതുകൊണ്ടാണു് അവതാരം തുടങ്ങിയ രക്ഷാകരവ്യാപാരങ്ങളുടെ സജീവമായ ഓൎമ്മ സഭയിൽ പുനഃസംഭവിക്കുവാൻ തക്കവണ്ണം ക്രമീകരിക്കയും സഭ വീണ്ടും വീണ്ടും അതിനെ ആഘോഷിക്കയും ചെയ്തുവരുന്നതു്.

ഇന്നത്തെ ലോകത്തെ സൂക്ഷ്മവീക്ഷണംചെയ്യുന്ന ഒരുതത്വചിന്തകനു "പാവപ്പെട്ട നസ്രായനെ" കൊണ്ടു ഇന്നു ലോകത്തിനു എന്തു പ്രയോജനം ഉണ്ടെന്നു പെട്ടെന്നു ബോദ്ധ്യമാകും. ഇപ്പോഠം ലോകത്തിൽ കാണുന്ന പാപപ്രസക്തി, സ്വാൎത്ഥലോലുപത, സാമ്പത്തിക ധഃപതനം സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള സമരസന്നദ്ധത, ജീവിതമത്സരത്തിൽ വിജയം നേടുവാനുള്ള ശ്രമം, സ്ത്രീപുരുഷന്മാരുടെ സന്മാൎഗ്ഗരഹിതമായ ജീവിതം സൎവ്വോപരി മതഹീനമായ ജീവിതഗതി മുതലായ കാരണങ്ങളാൽ ഇരുപതു നൂററാണ്ടിനു മുൻപു നടന്ന അവതാരകൎമ്മം ഇന്നു ലോകത്തിൽ പുനഃസംഭവിക്കണമെന്നു അഥേനയിലെ ഡനീ

ഷ്യസിനെപ്പോലെ നാമും പ്രവചിച്ചാൽ വലിയ തെററുണ്ടായിരിക്കയില്ല. "നസ്രായനെ" കൂടാതെ ഈവക വിഷമപ്രശ്നങ്ങൾക്കു ഒരുപശാന്തി കണ്ടുപിടിക്കുക ഏററം പ്രയാസമേറിയ ഒരു കാൎയ്യമാണ്. ഈ സത്യം എല്ലാവരും പ്രായേണ സമ്മതിച്ചേക്കാം. പക്ഷെ അവിടുത്തെ സ്വീകരിക്കുന്നതിനുള്ള സജ്ജീകരണം ഇന്നു ലോകത്തിനില്ലെന്നുള്ളതു് ഒരു അതുല്യസത്യമാണ്.

ആയിരത്തിതൊള്ളായിരത്തിലധികം വൎഷങ്ങൾക്കു മുൻപു ഒരു പാവപ്പെട്ട യുവതി നസ്രായനേയുംകൊണ്ടു ബേതലഹേമിലെ ഭവനംതോറും നടന്നു സ്ഥലം യാചിച്ചു. ഒരു ഒററ വീട്ടിൽപോലും പാവപ്പെട്ട നസ്രായൻ സ്വീകരിക്കപ്പെട്ടില്ല. നിരാശ്രയനായ ആ പൈതൽ ത്യജിക്കപ്പെട്ടവനായി ഒരു കന്നുകാലിതൊഴുത്തിൽ വിശ്രമിച്ചു ഇന്നും അവിടുന്നു നമ്മുടെ ഹൃദയകവാടങ്ങളിൽ മുട്ടി തല ചായിക്കുന്നതിനു അല്പ സ്ഥലം ചോദിച്ചുകൊണ്ടു മരം കോച്ചുന്ന മഞ്ഞത്തു പുറത്തു കാത്തുനിൽക്കുന്നു. നാമെന്തുത്തരം പറയും? "വാതിലടച്ചിരിക്കുന്നു, കുട്ടികളും എന്നോടുകൂടെയുണ്ടു്, എഴുന്നേററു വാതിൽ തുറന്നു നിങ്ങളെ സ്വീകരിപ്പാൻ സൗകൎയ്യം പോരാ, ഇപ്പോൾ ബദ്ധപ്പെടുത്തരുതു്" എന്നോ നാം മറുപടിപറയുക? അതെയൊ നാം വാതിൽ തുറന്നു കൊടുക്കുന്നുയെങ്കിൽ, നമ്മുടെ ഹൃദയം അവിടുത്തെ സ്വീകരിക്കുവാൻസജ്ജീകരിക്കപ്പെട്ട ഒരു സ്ഥലംആയിരിക്കുമൊ? പാപത്താലും സ്വാൎത്ഥതയാലും പങ്കലിതമായ ഒരു ഹൃദയത്തിനു മഹാപരിശുദ്ധനെ എങ്ങനെ സ്വീകരിപ്പാൻ കഴിയും? അവിടുന്നു നമ്മുടെഹൃദയവാതിൽക്കൽനില്ക്കുന്നു. അവിടുന്നു പിൻതിരിയുന്നതിനു മുൻപു നമ്മുടെ ഹൃദയത്തെ സജ്ജീകരിച്ചുകൊണ്ടു അവിടുത്തേക്കു നമുക്കു സ്വാഗതമരുളാം.

ഈ സജ്ജീകരണം എന്താകുന്നു? പാപത്തിൽനിന്നുള്ളതായ ശുദ്ധീകരണമത്രേ സൎവ്വപ്രധാനം. പാപത്തിൽനിന്നുള്ള ശുദ്ധീകരണത്തിനു ശേഷം പുണ്യ ജീവിതത്തിനായിട്ടു പരിശ്രമിക്കയും വ്യക്തികളും കുടുംബങ്ങളും ദൈവത്തിനു പ്രതിഷ്ഠിക്കപ്പെട്ടവരായി തീരുകയും ചെയ്യുമ്പോൾ ദൈവപുത്രൻ നമ്മിൽ അവതീൎണ്ണനാകും. സകല പുണ്യങ്ങളുടെയും മാതാവായ "താഴ്മ"

യെ നമ്മിൽ വളർത്തി വി. മാതാവിനെപ്പോലെ "കണ്ടാലും ഞാൻ കർത്താവിൻെറ ദാസി നിൻെറ തിരുവചനംപോലെ എനിക്കു ഭവിക്കട്ടെ" എന്നുള്ള മനസ്ഥിതി നമുക്കുമുണ്ടായാൽ ദൈവകുമാരൻ നമ്മിലും സംജാതമാകും. ഇതാണ് ഈ യൽദോകാലത്തു ക്രിസ്ത്യാനികൾക്കും ക്രിസ്തീയ കുടുംബങ്ങൾക്കും അനുഭവമാകേണ്ടതായ വിഷയം. അവതീർണ്ണനായ ദൈവകുമാരനു നാമോരോരുത്തരിലും സഭയിലും ലോകത്തിലും യഥാർത്ഥ സ്ഥാനം ഉണ്ടായിരിക്കുക എന്നുള്ളതാണു മനുഷ്യവർഗ്ഗത്തിൻെറ ശാപമോക്ഷം. അപ്പോൾ ദൈവരാജ്യം അതിൻെറ വ്യാപ്തിയിൽ പരിപൂർണ്ണമാകും. അങ്ങനെ നസ്രായൻ സർവ്വത്തിലുംസർവ്വവുംആയിത്തീരും. ഇതാണു മനുഷ്യാവതാരത്തിൻെറ സാദ്ധ്യം.

---

# ബഥന്യാശ്രമവാർത്തകൾ.

---

നാലഞ്ചുമാസക്കാലത്തോളമായി ഇംഗ്ലണ്ടിൽ താമസിച്ചുകൊണ്ടിരുന്ന ഫാദർ സുപ്പീരിയർ അവർകൾ കഴിഞ്ഞ മാസാവസാനത്തോടുകൂടി ഇങ്ങോട്ടു യാത്ര തിരിച്ചിരിക്കുന്നതായി അറിയുന്നു. യാത്രാമദ്ധ്യേ പാരീസിൽ യൗനായസഭ വകയായുള്ള വൈദിക കോളജും മററും സന്ദർശിക്കുന്നതാണ്. കാലതാമസം വരുത്താതെ അവിടെനിന്നും വി. നാട്ടിലേക്കു അദ്ദേഹം യാത്ര തുടരുകയും യൽദോകാലങ്ങൾ അവിടെ കഴിച്ചുകൂട്ടി പല ആളുകളെയും സ്ഥലങ്ങളെയും സന്ദർശിക്കുകയും മററും ചെയ്തു മകര മാസത്തിൽ ഇവിടെ വന്നുചേരുകയും ചെയ്യുമെന്നു പ്രതീക്ഷിക്കുന്നു.

ആശ്രമസംബന്ധമായ ചില പ്രത്യേക ആവശ്യങ്ങൾക്കായി കുന്ദംകുളം, മേല്പാടം, തിരുവനന്തപുരം എന്നീ സ്ഥലങ്ങളിലേക്കു പോയിരുന്ന ഫാദർ മത്തായി ഒ. ഐ. സി. ഫാദർ പന്തൂസ് ഒ. ഐ. സി. എന്നിവർ തിരിച്ചെത്തിയിരിക്കുന്നു. ഫാദർ മത്തായി ഒ. ഐ. സി. കുന്ദംകുളത്തായിരുന്നപ്പോൾ അവിടെയുള്ള ബഥനിപ്പള്ളിയിൽ ഞായറാഴ്ച ദിവസം (വൃശ്ചികം ൪-ാംനു) വി: കുർബാന അണയ്ക്കുകയുമുണ്ടായി.

---

# സിറിയൻ യുവജനസമാജം.

## (S. Y. M. A.)

(C. M. John M. A., Puliyoor.)

ഹൃദ്രോഗം പണ്ടും ഉണ്ടായിരുന്നു. പലരും പൊട്ടുന്നനവെ മരണം പ്രാപിച്ചിട്ടുണ്ട്. കാരണം അന്ന് അജ്ഞാതമായിരുന്നു. വിദഗ്ദ്ധന്മാരായ ഭിഷഗ്വരന്മാരുടെ ആവിർഭാവത്താൽ രോഗലക്ഷണസംയുക്തസങ്കാശവിശകലനം സംജാതമായി. സുറിയാനിസഭയെപ്പറ്റി "All is not well with it" [എന്തോ അസ്വാസ്ഥ്യം ഉണ്ട്] എന്നു ദീർഘശ്വാസമിട്ടു പല നല്ല മനുഷ്യർ ദീർഘനാളായി പ്രലപിക്കുന്നു ഇപ്പോൾ Diagnosis സാധിച്ചു എന്നു തോന്നുന്നു. സുറിയാനിസഭാമാതാവിൻെറ ഹൃദയത്തിനു ഗണ്യമായി കേടു സംഭവിച്ചിരിക്കുന്നതായി പല ഡോക്ടറന്മാർ കണ്ടുപിടിച്ചു പ്രതിവിധികൾ ചൊല്ലിത്തുടങ്ങിയിരിക്കുന്നു. ഹൃദയസ്പന്ദനം പെട്ടെന്നു നിന്നുപോയെന്നു വരുമോ? മൂത്തപുത്രൻ മി. ഇ. ജെ. ജോൺ കേഴുന്നോ? മി. കെ. എം. ചെറിയാൻ, ഫാദർ ററി. എസ്സ്. അബ്രഹാം മുതലായ ചുരുക്കംചിലർ ചിന്തിച്ചു സമയംകളയുന്നോ? കുട്ടികൾ നന്നായി നിലവിളിക്കുന്നു. പെൺമക്കൾ ഇളകിവശായിരിക്കുന്നു. ബന്ധുമിത്രാദികൾ വന്നും പോയും നിൽക്കുന്നു. പഠിക്കാൻപോയ മക്കളിൽ ചിലർ വന്നു കണ്ണോട്ടുകണ്ണ് നോക്കിനിൽക്കുന്നു. അയലത്തുകാരിൽ ചിലരെ ദത്തെടുക്കുന്നു. പറയത്തക്ക വിശേഷം ഒന്നും കാണുന്നില്ല. കുടുംബത്തിൽ കൈകാര്യകർത്തൃത്വമുള്ള ആൺമക്കളിൽചിലർ കാലുമാറിയിരിക്കയാണ്. വൃദ്ധയായ മാതാവുപറയുന്നതു് അവൎക്കു വകയല്ല. തൻെറമക്കളുടെ ആത്മാഭിമാനക്കുറവിനെപ്പററി മാർ തോമ്മാ കണ്ണുനീർ വാൎക്കുന്നു. രോഗം മരണകരമല്ല എന്നാണു ഡോക്ടറന്മാരുടെ അഭിപ്രായം. ശുശ്രൂഷയുടെകുറവാണ്അപകടകരമായിവന്നിരിക്കുന്നതു്. ഹേ! യോഗ്യന്മാരെ, നിങ്ങളുടെ പെററമ്മ പ്രാണവേദന അനുഭവിക്കുന്ന സമയത്തു നിങ്ങൾ സുഖലോലുപന്മാരായി കിടന്നുറങ്ങുകയോ? എഴുന്നേററു ഒരു നിമിഷം ആ അമ്മയുടെ സമീപത്തു് ഒന്നു ചെ

ന്നിരിപ്പാൻ നിങ്ങൾക്കു മനസ്സുവരുമോ? നിങ്ങൾ കെട്ടിവെച്ചിരിക്കുന്നതിന്റെ ഒരംശം ചെലവുചെയ്തു് ഡോക്ടറന്മാർ പറയുന്നതുപോലെ ഒന്നു ശുശ്രൂഷിക്കുമോ? അല്ലെങ്കിൽ നിങ്ങൾ കെട്ടിവെച്ചിരിക്കുന്നതു് ഉണ്ണാൻ നിങ്ങൾക്കു ഇടവരികയില്ല എന്നു ഓൎത്തുകൊൾവിൻ.

സിറിയൻ യുവജനസമാജത്തെപ്പററി അനേകം പ്രൌഢലേഖനങ്ങൾ ബഥനി മാസികയിൽ വായിക്കാൻ ഇടയായതിൽ സന്തോഷിക്കയും സന്താപിക്കയും ചെയ്യുന്നു. വിശുദ്ധ സഭയുടെ വിശ്വാസാചാരാനുഷ്ഠാനങ്ങളിൽ അഭിമാനവും ഭക്തിയും നിഷ്ഠയും ഉള്ള ആളുകൾ കുറഞ്ഞുപോയി എന്നുള്ളതു എത്ര മൎമ്മഭേദകമായിരിക്കുന്നു. സഭാംഗജീവിതം നയിപ്പാൻ ബദ്ധശ്രദ്ധരായി യുവജനങ്ങൾ പുറപ്പെട്ടെങ്കിലല്ലാതെ ഒരു ആശയ്ക്കും മാൎഗ്ഗം കാണുന്നില്ല. അഭ്യസ്തവിദ്യരെന്നു പറയുന്ന കൂട്ടർ സഭയ്ക്കു വലിയ കേടു വരുത്തിക്കൂട്ടുന്നുണ്ടു്. സഭയുടെ ഉപദേശങ്ങളെ അവിവേകമായി ഉപേക്ഷിച്ചു സാമാന്യജനങ്ങൾക്കുപോലും അവർ മാതൃകാദോഷം വരുത്തുന്നു. അതിനാൽ സഭയുടെ നാനാഭാഗങ്ങളിലും ഉള്ള യുവജനങ്ങൾ ഒന്നാമതായി ചെയ്യേണ്ടതു യഥാൎത്ഥ സഭാംഗജീവിതം നയിക്കുന്നതിനു ഉത്തമ ധൎമ്മബുദ്ധിയോടുകൂടി ശപഥം ചെയ്തുകൊണ്ടു പുറപ്പെടുകയാകുന്നു. ജീവിതം ഇല്ലാത്ത ചെറുപ്പക്കാരെക്കൊണ്ടു നിറഞ്ഞിരിക്കുന്നസഭയ്ക്കു ഭാവി ഉണ്ടാവാൻ തരമില്ല. ആംഗ്ലിയാ സഭയിൽ ഇങ്ങനെയുള്ള ഘട്ടത്തിലാണല്ലോ "ഓക്സ്ഫോർഡ്മൂവ്മെൻറ്" ഉണ്ടായതു്. അതിന്റെ പ്രവൎത്തകന്മാരുടെ പ്രധാന ചുമതല ആളുകളെ സഭാംഗനിഷ്ഠയുള്ളവരാക്കുകയായിരുന്നു. സിറിയൻ യുവജനസമാജംകൊണ്ടും ആദ്യം ഇതാണു സാധിക്കേണ്ടതു്. അതു നമ്മുടെ ആത്മാഭിമാനത്തിനും പുരോഗതിക്കും അത്യന്താപേക്ഷിതമാകുന്നു. അതു സാധിച്ചുകഴിഞ്ഞാൽ പിന്നെ ഒട്ടുവളരെ ഗൌരവമേറിയ ജോലികൾ ചെയ്‌വാൻ ഉണ്ടു്. അതുകൂടാതെ ഈവക ഒന്നും ചെയ്‌വാൻ പ്രാപ്തി ഉണ്ടാകുകയില്ലതാനും. സഭാംഗജീവിതം ശരിയായിപരിശീലിച്ചുകഴിഞ്ഞാൽ നാം സ്വതേപ്രബുദ്ധരായി

തീരും. അനന്തരകൃത്യങ്ങളുടെ ബഹുമുഖങ്ങളെപ്പററി പിന്നാലെ എഴുതിക്കൊള്ളാം.

സുറിയാനിക്കാർ എന്നും ഉദാരമതികളാണ്. അതുകൊണ്ടു് സിറിയൻ യുവജനസമാജത്തിന്നു് ധനാഗമവിഗമവിഘാതങ്ങൾ ഉണ്ടാകുമെന്നു ഭയപ്പെടേണ്ടതില്ല. നി. വ. ദി. ശ്രീ. മാർ സേവേറിയോസ് എപ്പിസ്കോപ്പാ തിരുമനസ്സുകൊണ്ടു് ഈ മഹത്തേറിയ ജോലി ഭരമേററു നടത്താൻ നിശ്ചയിച്ചിരിക്കുന്നതായി എനിക്കു് നേരിട്ടു് അറിവുള്ളതാണു്. ദിവ്യശ്രീ ററി. ഐ. ജോസഫ് ശെമ്മാശ്ശൻ അവർകൾ താമസിയാതെ ഒരു പ്രതിവാരപത്രമെങ്കിലും തുടങ്ങാതെ ഇരിക്കയില്ലെന്നു തോന്നുന്നു. അതും മനോരമയുംകൂടി ആകുമ്പോൾ പത്രദ്വാരാ ഉള്ള പ്രചരണവേല വൃത്തിയായി നടക്കും. മാരാമണ്ണും പരുമലയും മററു് അനേകസ്ഥലങ്ങളിലും ശക്തിയായി യുവജനസംഘങ്ങൾ നടന്നുവരുന്നുണ്ടു്. അവയെ എല്ലാം പൊതു സ്ഥാപനത്തോടു് സംഘടിപ്പിക്കയും എല്ലാ യുവാക്കന്മാരും സഭാംഗജീവിതം ശപഥസമേതം തുടങ്ങുകയും ചെയ്യട്ടെ. വിവിധബിരുദനായ ഫാദർ ററി. എസ്. ഏബ്രഹാം അവർകളെ സിക്രട്ടറിയായി നിയമിച്ചതിൽ വളരെ സന്തോഷിക്കയും സംഘത്തിന്റെ ഫലസിദ്ധിയിൽ ദൃഢവിശ്വാസം കൈവരികയും ചെയ്യുന്നു.

ഏതായാലും അതിഗംഭീരങ്ങളായ വളരെ ജോലികൾ ചെയ്യേണ്ടതിനാണു സിറിയൻ യുവജനസമാജം സ്ഥാപിക്കുന്നതു്. അതു് ഒരു അലങ്കാരത്തിനല്ല. കാര്യക്ഷമമല്ലെങ്കിൽ ഇങ്ങനെ ഒരു പ്രസ്ഥാനം തുടങ്ങരുതെന്നു് എനിക്കു് അപേക്ഷയുണ്ടു്.

---

## ഒരു കത്തു്.

"സുറിയാനിസഭാ യുവജനസമാജം" എന്ന വിഷയത്തെപ്പററി എന്റെ ലേഖനം മാസികയിൽ പ്രസിദ്ധപ്പെടുത്തിയതിന്റെ ശേഷം ആ വിഷയത്തെപ്പററി രണ്ടു മൂന്നു മാന്യന്മാർ എഴുതിയിരുന്ന ലേഖനങ്ങൾ കാണുകയുണ്ടായി. ഈ പ്രസ്ഥാനം സംബന്ധിച്ച പൊതുവെ അനുഭാവമാണുള്ളതെന്നറിയുന്ന

തിൽ അതിയായ സന്തോഷമുണ്ടു്. യുവജനസംഘങ്ങളുടെ നടത്തിനെപ്പററി ശ്രീമാൻ ഇ ജെ. ജോൺ അവർകഠം ബി. ഏ. ബി. എൽ. എഴുതിയിട്ടുള്ള അഭിപ്രായം സൎവ്വഥാ ആദരണീയമാണെന്നുള്ളതിനും സന്ദേഹമില്ല.

ഇതുസംബന്ധിച്ചുള്ള പ്രാരംഭവേലകഠം ഞാൻ തന്നെ തുടങ്ങണമെന്നാണു ഫാദർ എം.സി. കുറിയാക്കോസ് അവർകഠം ബി. എ. എഴുതിയിരുന്നതു്. ഇടവകജോലിയും പള്ളിക്കൂടം ജോലിയുമുള്ള ഞാൻ അയിരൂർ താമസിച്ചുകൊണ്ടു അതുസംബന്ധിച്ചു വേണ്ട ജോലിചെയ്യുന്നതു സുസാദ്ധ്യമല്ലെന്നു എന്നെപ്പററി പരിചയമുള്ള ആൎക്കും അറിയാവുന്നതാണ്. പഴയസിമ്മനാരി മാനേജരായിരിക്കുന്ന ഫാദർ എം. സി. കുറിയാക്കോസ് അവർകഠം ബി. ഏ. യൊ, എം. ഡി. സിമ്മനാരിയിൽ ജോലിയുള്ള ഫാദർ കെ. ദാവീദ് അവർകഠം ബി. ഏ. ബി. ഡി., ററി. ഐ. യൌസേപ്പു ശെമ്മാശൻ അവർകഠം എം. എ.ബി.ഡി., കോശിവൈദ്യൻഅവർകഠം ബി. ഡി. ഇവരിൽ ആരെങ്കിലും ഈജോലികയ്യേല്ക്കുന്നതുകാൎയ്യനടത്തിപ്പിനുഎല്ലാംകൊണ്ടും ഉപയുക്തമായിരിക്കുമെന്നാണ്എൻെറ അഭിപ്രായം.

ഇതുസംബന്ധിച്ചു കഴിഞ്ഞ പരുമലപെരുനാഠംദിവസം നി. വ. ദി. ശ്രീ. മാർ സേവേറിയോസ് എപ്പിസ്കോപ്പാതിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ഏതാനും പേർ ചേൎന്ന ഒരു പ്രാരംഭ ആലോചന നടത്തുകയുണ്ടായി. മററു തിരുമേനിമാരുമായി ഈ വിഷയത്തെപ്പററി ആലോചിക്കാമെന്നു മാർ സേവേറിയോസ് തിരുമേനി സമ്മതിച്ചിട്ടുണ്ടു്. വേറൊരാളെ ഔദ്യോഗികമായി നിയമിക്കുന്നതുവരെ ഞാൻ ഇതുസംബന്ധിച്ചുള്ള പ്രാരംഭജോലികഠം നടത്തണമെന്നു തിരുമേനി എന്നെ ചുമതലപ്പെടുത്തുകയുണ്ടായി.

ഇപ്പോഠം ഏതെല്ലാം സ്ഥലങ്ങളിൽ യുവജനസംഘങ്ങഠം നടത്തുന്നുണ്ടെന്നും ഏതു രീതിയിലാണ് അവ നടത്തപ്പെടുന്നതെന്നും അതാതിൻെറ ചുമതലക്കാർ എഴുതി അയച്ചുതരണമെന്നപേക്ഷിക്കുന്നു. ഇതിൻെറ നടത്തിപ്പിനെപ്പററി മാന്യന്മാൎക്കുള്ള അഭിപ്രായംകൂടി എഴുതി അയച്ചുതരുന്നതു ഇതിൻെറ ശരിയായ ഒരു സംഘടന ഉണ്ടാക്കുന്നതിനു ഉപയുക്തമായിരി

ക്കും. അടുത്ത മാസികയിൽ ചേക്കത്തക്കവണ്ണം ഇതിൻെറ നടത്തിപ്പു സംബന്ധിച്ചുള്ള ചില നിബന്ധനകൾ ശ്രേഷ്ഠാനമതിയോടുകൂടി പ്രസിദ്ധപ്പെടുത്താമെന്നാണു് ആഗ്രഹിക്കുന്നതു്.

ഓരോ സ്ഥലങ്ങളിലും യുവാക്കന്മാർ ചേൎന്നു സംഘം രൂപീകരിക്കയും ഒരു പ്രസിഡണ്ടിനെയും സെക്രട്ടറിയെയും തിരെഞ്ഞെടുക്കയും ചെയ്യാവുന്നതാണു്. സാധാരണ മീററിംഗുകൾ നടത്തുന്ന രീതിയിൽ കാൎയ്യപരിപാടി ശരിപ്പെടുത്തി നടത്തിയാൽ മതിയാകും. സഭാസംബന്ധമായ വിഷയങ്ങളെപ്പററി സൌകൎയ്യമുള്ളവർ ഉപന്യാസം തയാറാക്കി വായിക്കുകയും മററുള്ളവർ അഭിപ്രായങ്ങൾ പറയുകയും ചെയ്യുന്നതു കൊള്ളാം. വിശ്വാസ സംബന്ധമായി അറിയേണ്ട വിഷയങ്ങളെപ്പററി പ്രസംഗിക്കാൻ കഴിയുന്നവരെ സൌകൎയ്യമുള്ളപ്പോഴെല്ലാം വെളിയിൽനിന്നും ക്ഷണിച്ചുവരുത്തി പ്രസംഗിപ്പിക്കാം. സാമാജികന്മാർ മാസത്തിൽ അര ചക്രത്തിൽ കുറയാത്ത ഒരുഫീസു സംഘത്തിൻെറ ചിലവിനുവേണ്ടി കൊടുക്കുന്നതു ആവശ്യമാണു്. നമ്മുടെ വിശ്വാസസത്യങ്ങളെല്ലാം പാലിക്കുന്നതിൽ അംഗങ്ങൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതും പ്രത്യേകിച്ചു സഭാ നിയമമനുസരിച്ചു വി. കുർബ്ബാന അനുവദിക്കേണ്ടതുമാണു്. ഇത്രയും കാൎയ്യങ്ങളെപ്പററി മാത്രമെ പരുമലവെച്ചു ആലോചിക്കയുണ്ടായുള്ളു. ശരിയയേ ഒരു പദ്ധതി പിന്നാലെ പ്രസിദ്ധപ്പെടുത്തുമെന്നുള്ളതിനാൽ തൽക്കാലം അവസാനിപ്പിച്ചുകൊള്ളുന്നു.

---

# മാർ ഇഗ്നാത്യോസിൻെറ രക്തസാക്ഷിമരണം

---

(തുടൎച്ച)

അദ്ധ്യായം 6.

## ഇഗ്നാത്യോസിനെ കാട്ടുമൃഗങ്ങൾ ഭക്ഷിക്കുന്നതു്.

പോർട്ടസു് എന്ന തുറമുഖസ്ഥലത്തുനിന്നു് ഞങ്ങൾ യാത്രയായി. സന്തോഷംകൊണ്ടും ഭയംകൊണ്ടും നിറഞ്ഞ അനേകം

സഹോദരന്മാരെ ഞങ്ങൾ വഴിയിൽവച്ചു കണ്ടു. പരിശുദ്ധനെക്കുറിച്ചുള്ള ഖ്യാതി ആ സമയംകൊണ്ടു ആ നാടെല്ലാം പരന്നിരുന്നു. ഇത്ര പരിശുദ്ധനായ ഒരാളെ കാണുവാൻ ഭാഗ്യമുണ്ടായതിൽ സന്തോഷിക്കുകയും അദ്ദേഹത്തെ കൊല്ലുന്നതിനായി കൂട്ടിക്കൊണ്ടു പോകയാണല്ലൊ എന്നു് ഓർത്തു് ഭയപ്പെടുകയും ചെയ്തു. ഈ നീതിമാന്റെ മരണത്തിനു പൊതുറോമൻ പൌരാവലിക്കു സമ്മതമില്ലാതാക്കിതീർത്തു് അദ്ദേഹത്തെ രക്ഷിക്കാമെന്നു പറഞ്ഞ പലരോടും മൌനമായിരിക്കുന്നതിനു അദ്ദേഹം ആജ്ഞാപിച്ചു. കർത്താവിന്റെസന്നിധിയിലേക്കു ത്വരിതഗമനം ചെയ്തുകൊണ്ടിരിക്കുന്ന തന്നെക്കുറിച്ചു സഹോദരന്മാരിൽ ആൎക്കും അസൂയ ഉണ്ടാകാതെയഥാൎത്ഥസ്നേഹം പ്രദൎശിപ്പിക്കണമെന്നു അപേക്ഷിച്ചുകൊണ്ടു അദ്ദേഹം എല്ലാവരെയും അഭിവാദ്യം ചെയ്തു. തന്റെ ലേഖനങ്ങളിൽ പറഞ്ഞിരുന്ന ചില പ്രത്യേക സംഗതികളെക്കുറിച്ചു് അവരോടു സവിസ്തരം സംസാരിച്ചു. പിന്നീടു് എല്ലാവരും മുട്ടുകുത്തി സഭയിൽനിന്നും പീഡാനുഭവങ്ങൾ മാററി കിട്ടുന്നതിനും സഹോദരന്മാർ എപ്പോഴും അന്യോന്യസ്നേഹത്തിൽ സ്ഥിരപ്പെട്ടിരിക്കുന്നതിനും ആയി ദൈവപുത്രനോടു പ്രാൎത്ഥിച്ചു. പട്ടാളക്കാർ അദ്ദേഹത്തെ റോമായിലേക്കു അതിവേഗം നടത്തി. കളികൾ അവസാനിക്കാറായിരുന്നതുകൊണ്ടും റോമരുടെ കണക്കനുസരിച്ചു് ൧൩-ാംനു- ഒരു ഉത്സവദിവസമായിരുന്നതുകൊണ്ടും അന്നേദിവസം പതിവിൽ വളരെ അധികം ആളുകൾ അവിടെ കൂടിയിരുന്നു. ക്ഷേത്രത്തോടു തൊട്ടടുത്തുള്ള സ്ഥലത്തുവച്ചു അദ്ദേഹത്തെ അവർ വന്യമൃഗങ്ങൾക്കു എറിഞ്ഞുകൊടുത്തു. എന്തുകൊണ്ടെന്നാൽ "നീതിമാന്മാരുടെ ആഗ്രഹങ്ങൾ ദൈവമുമ്പാകെ സാധിക്കു"മെന്നു് എഴുതിയിരിക്കുന്നുവല്ലൊ. തന്റെ ശരീരത്തിന്റെ അവശിഷ്ടങ്ങൾ ശേഖരിക്കുന്നതിനും മററുമുള്ള ബുദ്ധിമുട്ടു സഹോദരന്മാൎക്കുണ്ടാവാനിടയാകരുതെന്നു അദ്ദേഹം ആഗ്രഹിക്കുകയും അപ്രകാരം ലേഖനങ്ങളിൽ പ്രസ്താവിക്കുകയും ചെയ്തിരുന്നു. അദ്ദേഹത്തിന്റെ തിരുശേഷിപ്പു, കാട്ടുമൃഗങ്ങൾ കടിച്ചാൽ പൊട്ടാത്ത വലിയ എല്ലിന്റെ ചില ഭാഗങ്ങ

ൾ മാത്രമായിരുന്നു. വിലതീരാത്ത നിക്ഷേപവും അദ്ദേഹത്തിൽ കുടികൊണ്ടിരുന്ന കൃപയുടെ പ്രത്യക്ഷലക്ഷ്യവുമായി സൂക്ഷിക്കേണ്ടതിന്നു അവ പട്ടുശീലകളിൽ പൊതിഞ്ഞു അന്ത്യോഖ്യയിലേക്കു കൊണ്ടുപോയി. അപ്രകാരം പരിശുദ്ധൻെറ ആഗ്രഹങ്ങൾ സാധിക്കുകയും ചെയ്തു.

അദ്ധ്യായം 7.

മരണാശേഷം ഇഗ്നാത്യോസ് ദൎശനത്തിൽ കാണപ്പെടുന്നതു.

ഈ സംഭവം ജനവരി ആരംഭിക്കുന്നതിന്നു പതിമ്മൂന്നു ദിവസം മുമ്പു അതായതു ഡിസംബർ ൨൦-ാംനു നടന്നു. അന്നു സുറായും സെനെസിയോയും റോമ്മായുടെ സ്ഥാനാപതികളായി രണ്ടാംപ്രാവശ്യം നിയമിക്കപ്പെട്ടിരുന്നു. ഈ സംഗതികൾക്കെല്ലാം ഞങ്ങൾ ദൃക്‌സാക്ഷികളാണു. അന്നുരാത്രി ഞങ്ങൾ എല്ലാവരും ഒരുമിച്ചുകൂടി ഈ സംഗതികളെല്ലാം തിരുവിഷ്ടപ്രകാരം സംഭവിച്ചതാണെന്നു ബലഹീനന്മാരായ ഞങ്ങളെ മനസ്സിലാക്കിത്തരണമെന്നു കണ്ണീരോടുകൂടി കൎത്താവിനോടു പ്രാൎത്ഥിച്ചുകൊണ്ടിരുന്നു. കുറെ കഴിഞ്ഞു എല്ലാവരും നിദ്രക്കധീനരായി അപ്പോൾ പരിശുദ്ധ ഇഗ്നാത്യോസു ഞങ്ങളുടെ ഇടയിൽ നില്ക്കുന്നതായും മുട്ടുകുത്തി ഞങ്ങൾക്കുവേണ്ടി പ്രാൎത്ഥിക്കുന്നതായും ഞങ്ങളിൽ പലരെയും ചുംബിക്കുന്നതായും അധികദൂരം സഞ്ചരിച്ചു ക്ഷീണത്തോടും വിയൎപ്പോടുംകൂടി കൎത്താവിൻെറ സന്നിധിയിൽ നില്ക്കുന്നതായും ഞങ്ങളിൽ പലരും കണ്ടു. ഞങ്ങൾ ഉണൎന്നതിൻെറ ശേഷം ദൎശനം കണ്ട വിവരം അന്യോന്യം പറയുകയും ദൈവത്തെ മഹത്വപ്പെടുത്തുകയും എല്ലാ നന്മകളുടെയും ദാതാവായ ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്തു. ആ വിശുദ്ധൻെറ മരണദിവസവും സമയവും ഞങ്ങൾ നിങ്ങളെഅറിയിച്ചിരിക്കുന്നതു കൎത്താവിൻെറ ഉത്തമയോദ്ധാവും രക്തസാക്ഷിയുമായ വിശുദ്ധൻെറ കൂട്ടായ്മ നിങ്ങൾക്കു ലഭിക്കുന്നതിന്നത്രെ. അവൻ കൎത്താവിനോടുള്ള സ്നേഹം നിമിത്തം തിന്മയെ ചവിട്ടിമെതിക്കുകയും അവൻെറ ഓട്ടത്തെ നിവൃത്തിക്കുകയും ചെയ്തു. കൎത്താവിന്നും കൎത്താവു മുഖാന്തിരം പിതാവായ ദൈവത്തിന്നും വിശുദ്ധ റൂഹായിക്കും സ്തുതിയും മഹത്വവും എന്നേക്കും ഉണ്ടായിരിക്കട്ടെ. ആമീൻ.

# * മർത്തമറിയം മന്ദിരം.

[മർത്തമറിയം വനിതാസമാജ ഖജാൻജി.]

ചില രോഗികൾക്കു നാഡിയടിപ്പ് നിന്നുപോകാറുണ്ടത്രെ. അവരിൽ ചുരുക്കം ചിലർ ജീവിക്കയും പലരും സാവധാനത്തിൽ മൃത്യുഅടയുകയും ചെയ്യുന്നു. ഏവംവിധമുള്ള അത്യാസന്നാവസ്ഥക്കു തുല്യമാണു മലങ്കര സുറിയാനിസഭയുടെ ആധുനികസ്ഥിതി. സമുദായത്തിൽ പല ഭദ്രാസന ഇടവകകളും മേൽപട്ടക്കാരും ഉണ്ട്. ഓരോ ഭദ്രാസനത്തിൻെറ ചങ്ക് അതിലെ പ്രധാന ഇടയൻെറ ആസ്ഥാനമാണു. അതിലുള്ള ഇടവകകളിലേക്ക് ശക്തിയും ജീവനും പ്രവഹിക്കേണ്ടതു ആ സ്ഥാനത്തു നടക്കുന്ന പ്രവൎത്തികളുടെ ഫലമായിട്ടാണെന്നു കാൎയ്യവിവരമുള്ള ആരും സമ്മതിക്കാതിരിക്കുന്നതല്ല. എത്രയും പരമാൎത്ഥമായ പ്രസ്തുത അഭിപ്രായമുള്ള ഒരുവൻ നമ്മുടെ സഭയിലെ ഇരുകക്ഷികളിലും ഉൾപ്പെട്ട ഏതെങ്കിലും ഭദ്രാസനാസ്ഥാനം സന്ദർശിച്ചാൽ ആശങ്കാവിസ്മയനായി സ്തംഭിച്ചുപോകുന്നതാണ്. നാഡിയില്ല, ഇടവകകൾക്കു ജീവനും ശക്തിയും കൊടുക്കത്തക്ക പ്രവൎത്തികൾ ഒന്നും അവിടെ നടക്കുന്നില്ല. ഈ സ്ഥിതിയിൽ എത്രനാൾ മുമ്പോട്ടുപോകുവാൻ കഴിയും.? ആരും അതെപ്പററി വിചാരമുള്ളവരായി കാണപ്പെടുന്നില്ല. തക്കതായ മരുന്നു കുത്തിവച്ചാൽ ഈ ഘട്ടത്തിൽപോലും ആശയ്ക്കു വഴിയുണ്ടെന്നല്ലാതെ അതേപ്പററി കൂടുതൽ പ്രസ്താവിക്കുന്നതുകൊണ്ടു പ്രയോജനം ഇപ്പോൾ കാണുന്നില്ല.

ഇങ്ങനെ ഇരിക്കുന്ന സഭയിൽ സമുദായബോധവും സ്നേഹവും ഭക്തിയും ഉൽഭൂതമാക്കുന്നതിനു് സ്ത്രീകൾക്കു മർത്തമറിയം വനിതാസമാജവും, പുരുഷന്മാൎക്കു സിറിയൻ യുവജനസംഘവും സഹായമായിരിക്കുമെന്നാണു ഈ എഴുത്തുകാരൻെറ വിശ്വാസം. യുവജനസംഘത്തെപററി ചില ലേഖനങ്ങൾ ബഥനിമാസികയുടെ മുൻ ലക്കങ്ങളിൽ കാണുകയുണ്ടായി. എന്നാൽ അതു രൂപീകരിക്കുന്നതിനുള്ള പരിശ്രമംപോലും നടക്കുന്നതായി അറിയുന്നില്ല അതും കേന്ദ്രസ്ഥാനത്തു പൾസില്ലാത്തതിൻെറ ഒരു ലക്ഷണമാണ്. അതു സ്ഥാപിതമാകാതെ സണ്ടേസ്ക്കൂളുകൾ പ്രയോജനകരമായ രീതിയിൽ ക്രമപ്പെടുത്തുവാൻ സാധ്യമാകുന്നതല്ല.

പ്രസ്താവവിഷയത്തിൽ നിന്നു മുഖവുര മട്ടിൽ അൽപം വ്യതിചലിച്ചതു മാന്യവായനക്കാർ ക്ഷന്തവ്യമെന്നു കരുതുമെന്നു വിശ്വസിക്കുന്നു. മലങ്കര സുറിയാനിസഭയിലെ സ്ത്രീജനങ്ങളുടെ ഇടയിൽ സമുദായബോധം ഉദ്ദീപിപ്പിക്കുന്നതിനും, അവരെ സഭയുടെ വിശ്വാസാചാരങ്ങളിൽ അറിവും നിഷ്ഠയും ഉള്ളവരാക്കിത്തീൎക്കുന്നതിനും, സൎവ്വപ്രധാനമെന്നു സകലരും ഘോഷിക്കുന്ന സുവിശേ

* സ്ഥലച്ചുരുക്കം നിമിത്തമാണ് ഈ ലേഖനം കഴിഞ്ഞ ലക്കത്തിൽ ചേൎക്കുവാൻ ഇടയാകാഞ്ഞതു്. (ബ. മാ. പ.)

ഷവേലയിൽ * അവർക്കു താൽപ്പൎയ്യം ജനിപ്പിക്കുന്നതിനും മത്തമറിയം വനിതാസമാജം ഉതകിയ ഒരു സ്ഥാപനമാണെന്നു മേൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ. അതു സ്ഥാപിക്കപ്പെട്ടതു ൧൧൦൪-ാമാണ്ടാണ്. ഈ ചുരുങ്ങിയ കാലയളവിൽ ദൈവകൃപയാൽ അതിനു തൃപ്തികരമായ പ്രശസ്തിയും പ്രചാരവും സിദ്ധിച്ചിട്ടുണ്ട്. അതിന്റെ ഉന്നതവും പ്രയോഗികവുമായ ആദർശങ്ങളും കൃത്യനിഷ്ഠയോടുകൂടിയ നടപടികളും മൂലം അതിനെപ്പററി അറിയുന്നതിനിടയായിട്ടുള്ള എല്ലാപ്പേർപ്പെട്ട സമുദായാംഗങ്ങളും അതിൽ താൽപ്പൎയ്യം പ്രദർശിപ്പിക്കയും കഴിവുള്ള സഹായസഹകരണങ്ങൾ നൽകുകയും ചെയ്തുകൊണ്ടിരിക്കുന്നു. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് അതിന്റെ രക്ഷാധികാരിയും ശേഷം വന്ദ്യതിരുമേനിമാർ അതിന്റെ ഉപരക്ഷാധികാരികളും ആയിരുന്നു നൽകിയിട്ടുള്ള ആശിർവാദങ്ങളും ഉപദേശങ്ങളും പ്രോത്സാഹകരമായിരുന്നിട്ടുണ്ട്. സമാജത്തിന്റെ പൊതുയോഗത്താൽ തിരഞ്ഞെടുക്കപ്പെട്ട സംപൂജ്യനായ ഫാദർ അലക്സിയോസ് അദ്ധ്യക്ഷനും വേറെ ഒൻപതുപേർ അംഗങ്ങളുമായ ഒരു കമ്മററിയുടെ കീഴിൽ ഊർജ്ജസ്വലയായ ജനറൽ സെക്രട്ടറി അതിന്റെ അഭിവൃദ്ധിക്കുവേണ്ടി തീവ്രയത്നം ചെയ്തുകൊണ്ടിരിക്കുന്നു. പ്രസ്തുത കമ്മററിയുടെ ഐകകണ്ഠ്യേനയുള്ള അഭിപ്രായം സമാജത്തിന്റെ നിലനിൽപിനും പ്രചാരത്തിനും അഭിവൃദ്ധിക്കും ഒരു പ്രവൎത്തനരംഗം—ഒരു സ്ഥാപന—അത്യാവശ്യമായിത്തീർന്നിരിക്കുന്നു എന്നത്രെ. സമുദായാഭിമാനികളായ പല മഹാന്മാരും അതിന്റെ ആവശ്യകതയെപ്പററി തൽഭാരവാഹികളെ പലപ്പോഴും പ്രബോധിപ്പിച്ചിട്ടുള്ളതുമാണ്. ഇപ്പോൾ അതിനുവേണ്ടി പ്രവൎത്തിക്കുന്ന സ്ത്രീകൾ സ്വഭവനങ്ങളിൽ താമസിക്കുന്നതുകൊണ്ട് അവരുടെ സമയവും പ്രാപ്തിയും മുഴുവനായി അതിനു പ്രതിഷ്ഠിക്കുവാൻ അവർക്കു സാദ്ധ്യമല്ലെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. അന്യകാൎയ്യങ്ങളിൽക്കൂടെ അവരുടെ ശ്രദ്ധപതിക്കുവാൻ നിർബന്ധിതരായിരിക്കുന്ന പരിതസ്ഥിതികളിൽനിന്ന് അവരെ സ്വതന്ത്രരാക്കി അവരുടെ സൎവ്വതാലന്തുകളും സമാജത്തിനായി മാത്രം വിനിയോഗിക്കുന്നതിനു സൗകൎയ്യമുണ്ടാക്കി കൊടുക്കണമെന്നുള്ളതാണ സ്ഥാപനയുടെ തൽക്കാലോദ്ദേശം. മന്ദിരം സമാജത്തിന്റെ ചങ്കായിരിക്കും. അവിടുത്തെ നാഡിയടിപ്പ്, അതായതു അവിടെ നടക്കുന്ന ജോലികളും പ്രത്യേകിച്ചു മുട്ടിപ്പായ പ്രാൎത്ഥനകളും സമാജശാഖകൾക്ക് പുതുതായ ശക്തിയും കൂടുതലായ പ്രസരിപ്പും നൽകാതിരിക്കയില്ല.

എന്നാൽ അങ്ങനെ ഒരു സ്ഥാപന ഉണ്ടാക്കുന്നതിനുള്ള മൂലധനം സമാജത്തിന് ഇപ്പോൾ ഇല്ലാത്തതുകൊണ്ടു തൽക്കാലം തിരുവല്ലായിൽ ഒരു ചെറിയ

---

* പരുമലെ കബറടങ്ങിയിട്ടുള്ള പരിശുദ്ധ പിതാവായ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ആരംഭിച്ചിരുന്നതും ബഥന്യാശ്രമത്തിന്റെ ആഭിമുഖ്യത്തിൽ നടന്നുവരുന്നതുമായ മേൽപ്പാടം വിജാതീയമിഷ്യൻവേലയുടെ ചെലവുകൾ മത്തമറിയം സമാജം വഹിച്ചുകൊണ്ടിരിക്കുന്നു. അവിടെ ൩൩ ഈഴവരെയും ൩൦ പുലയരെയും കഴിഞ്ഞ തുലാമാസം ൧൩-ാംനു മാർ ഫിലക്സിനോസ് എപ്പിസ്ക്കോപ്പാ തിരുമനസ്സുകൊണ്ടു മാമോദീസാ മുക്കി സഭയിൽ ചേർത്തിട്ടുണ്ട്.

കെട്ടിടം വാടകയ്ക്കെടുത്തു മേൽപ്പറഞ്ഞ ജോലി തുടങ്ങേണ്ടതാണെന്നത്രെ കമ്മിറ്റി നിശ്ചയിച്ചിരിക്കുന്നതു്. പ്രസ്തുത സ്ഥാപനയുടെ പേരു മർത്തമറിയം മന്ദിരം എന്നായിരിക്കും. ക്രിസ്തീയ സഭാസംവത്സരത്തിന്റെ ഒന്നാംദിവസമായ ക്രൂശ് ഉയർത്തൽ ഞായറാഴ്ച അതു് ആരംഭിക്കണമെന്ന ഭാരവാഹികൾ തീരുമാനിച്ചതനുസരിച്ചു കഴിഞ്ഞ തുലാമാസം ൨൦-ാംനു ഞായറാഴ്ച ആ മന്ദിരത്തിന്റെ കൂദാശ നടത്തപ്പെട്ടിരിക്കുന്നു. സമാജപ്രവൎത്തകരായ നാലു സഹോദരികൾ അന്നു തന്നെ അവിടെ താമസം തുടങ്ങി. ശാഖാസമാജങ്ങളുമായി വേണ്ടും എഴുത്തുകുത്തുകൾ നടത്തുകയും സംഘങ്ങൾ സന്ദർശിച്ചു് ആവശ്യമുള്ള നിർദ്ദേശങ്ങൾ നൽകി പ്രോത്സാഹിപ്പിക്കുകയും പുതിയ സമാജങ്ങൾ സ്ഥാപിക്കുക, സഭാസംബന്ധമായും വേദസംബന്ധമായും ഉള്ള സംഗതികൾ കഴിവുപോലെ കൂടുതലായി പഠിക്കുക എന്നിവയായിരിക്കും അവരുടെ പ്രധാന ജോലികൾ. സഭയിൽ പലനല്ല കാര്യങ്ങൾ നടക്കുന്നതിനുള്ള ഒരു ചെറിയ ആരംഭമായി പ്രസ്തുത മന്ദിരത്തെപ്പറ്റി വിചാരിക്കാവുന്നതാണു്. അതിനുവേണ്ടി പ്രാർത്ഥിക്കുവാൻ എല്ലാവർക്കും കഴിയും. നിവൃത്തിയുള്ളവർ അതിനു വേണ്ട ധനസഹായം ചെയ്യുന്നതു് ഒരിക്കലും പാഴായിപ്പോകയില്ല. കെട്ടിടത്തിന്റെ വാടകയ്ക്കു ആറു രൂപായും അതിൽ താമസിക്കുന്ന നാലുപേൎക്കു ശരാശരി അഞ്ചു രൂപാവീതം ഇരുപതു രൂപായും ഇങ്ങനെ ആകെ ഇരുപത്താറു രൂപാ പ്രതിമാസം ഉണ്ടാകേണ്ടിയിരിക്കുന്നു. സംഭാവനകൾ അവർ സസന്തോഷം സ്വീകരിച്ചു ബോധനിമാസികയിൽ കൃതജ്ഞതാപൂർവ്വം പ്രസിദ്ധപ്പെടുത്തുന്നതാണു്.

മർത്തമറിയം മന്ദിരംകൊണ്ടു സാധിക്കേണ്ട കാര്യങ്ങളിൽ ഒന്നു മാത്രമാണു മേൽ പ്രസ്താവിച്ചതു്. അതിനു സ്വന്തമായ സ്ഥലവും കെട്ടിടവും മൂലധനവും ഉണ്ടാകുന്നതുവരെ മറ്റൊന്നിനും മുതിരുന്നതു ബുദ്ധിപൂർവ്വമായിരിക്കയില്ലല്ലൊ. ആ ഉദ്ദേശത്തോടെയാണു കാർഡുകളും ഡപ്പികളുംമൂലം ഒരു ചെറിയ പണപ്പിരിവു നടത്തുവാൻ സമാജം അതിന്റെ അംഗങ്ങളെ ചുമതലപ്പെടുത്തിയിട്ടുള്ളതു്. അങ്ങനെ പിരിയുന്ന പണംകൊണ്ടു ഒരു സ്ഥലം സമ്പാദിക്കയും സമാജത്തിനു ഒരു ഭരണഘടന * ഉണ്ടാക്കി രജിസ്തരാക്കുകയും ചെയ്തതിനുശേഷമെ കെട്ടിടത്തിനും മറ്റുമായി ധനശേഖരാർത്ഥം ഉദ്യമിക്കാവു എന്നാണു പലരുടെയും അഭിപ്രായം. ഇവയെല്ലാം നടപ്പാകുവോളം മന്ദിരംകൊണ്ടു സാദ്ധ്യമാകേണ്ട സർവ്വപ്രധാനമായ കാര്യം മാററിവയ്ക്കാതെ നിവൃത്തിയില്ല. സ്ത്രീകളുടെ ഇടയിലുള്ളവേല അവരുടെ ചുമതലയിൽ വിട്ടുകൊടുത്തു അവരെക്കൊണ്ടു നടത്തിക്കണം എന്നാണു ൟ സഭയുടെ ചരിത്രം, കാനോൻ, വിശ്വാസാചാരങ്ങൾ മുതലായവസംബന്ധിച്ചുള്ള പാണ്ഡിത്യത്തിൽ അദ്വിതീയനായ നിതാന്തവന്ദ്യദിവ്യശ്രീ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ നിർദ്ദേശം. മർത്തമറിയം മന്ദിരം അതിനുള്ള പരിശീലനരംഗംകൂടെ ആയിരിക്കുമെന്നല്ലാതെ നാശകരമാ

---

* സമാജാദ്ധ്യക്ഷനായ ഫാദർ അലക്സിയോസും ശ്രീമാൻ ഇ. ജെ. പീലിപ്പോസുംകൂടി ഒരു ഘടന രൂപീകരിച്ചിട്ടുണ്ടു്. ഫാദർ അലക്സിയോസും ഇംഗ്ലണ്ടിൽ നിന്നു് തിരികെച്ചെല്ലുമ്പോൾ അതു് വേണ്ട ഭേദഗതികളോടുകൂടെ പാസാക്കി ശ്രേഷ്ഠാനുമതി സഹിതം രജിസ്തർ ചെയ്യുന്നതാണു്.

യിത്തീരുവാനിടയായ ബ്രഹ്മനിമഠം പോലെയുള്ള ഒരു വൈരം ഇതിൽ സ്ഥാപനയാണെന്നാരും തെററിധരിച്ചു ഭയപ്പെടുകയില്ലെന്നു വിശ്വസിക്കുന്നു.

കൂടാതെ ഉദ്യോഗങ്ങളിലിരിക്കുന്നവരും കുടുംബഭാരം വഹിക്കുന്നവരുമായ അനേകം സ്ത്രീകൾ ആണ്ടിലൊരിക്കലെങ്കിലും അവരുടെ സാധാരണ പ്രവൃത്തനരംഗത്തിൽ നിന്നു വിരമിച്ചു സ്വസ്ഥമായും ശാന്തമായും കഴിച്ചുകൂട്ടുന്നതു അവരുടെ ശരീരത്തിനു ഉന്മേഷകരവും മനസ്സിനു ആശ്വാസപ്രദവും ആത്മാവിനു ചൈതന്യനിദാനവുമാകയാൽ അപ്രകാരമുള്ള സൗകര്യങ്ങൾക്കായി പലർ ആഗ്രഹിക്കുന്നുണ്ടത്രെ. സംവത്സരത്തിന്റെ ഓരോ പ്രത്യേക ഘട്ടങ്ങളിൽ മർത്തമറിയംമന്ദിരം അവർക്കു ഒരു ശാന്തിനികേതനം ആയിരിക്കും.

മർത്തമറിയം വനിതാസമാജത്തിനും തന്മൂലം സഭയ്ക്കും പ്രയോജനകരമായ പ്രസ്തുത ആദർശങ്ങൾ പ്രായോഗികമാക്കുന്നതിനു വേണ്ട സഹായസഹകരണങ്ങളും പ്രോത്സാഹനവും സമുദായാംഗങ്ങൾ സന്തോഷസമേതം നൽകേണ്ടതു അത്യാവശ്യമാണ്.

---

# കുരിശടയാളം.

(സ്ളീബാ ദാസൻ ദിവ്യശ്രീ എം. പി. പത്രോസു കത്തനാർ)

കുരിശു ക്രിസ്തീയമായ അടയാളവും നമ്മുടെ വിശ്വാസത്തിന്റെ കൊടിയുമാകുന്നു. ജ്ഞാനസ്നാനത്താൽ നാം ക്രിസ്ത്യാനികളായപ്പോൾ നമ്മുടെ നെററിയിൽ കുരിശു വരച്ചു; പരിശുദ്ധ മൂറോൻതൈലംകൊണ്ടും കുരിശു വരച്ചു. ആദിമ ക്രിസ്ത്യാനികൾക്കു കുരിശടയാളം വളരെ ഇഷ്ടമായിരുന്നു. തമ്മിൽ കാണുമ്പോൾ തിരിച്ചറിയുന്നതിനും, അവരുടെ ഓരോ പ്രധാന പ്രവൃത്തിയുടെയും ആരംഭത്തിൽ അതു ദൈവത്തിനു പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു എന്നു കാണിപ്പാനും അവർ കുരിശു വരച്ചു. പരിശുദ്ധ കുർബാന അനുഭവിക്കുന്നതിനു മുമ്പും ഭക്ഷണത്തിനു മുമ്പും, പിമ്പും നാം കുരിശുവരയ്ക്കുന്നു. മെത്രാന്മാരും പട്ടക്കാരും അനുഗ്രഹം നൽകുമ്പോൾ കുരിശടയാളം ഉപയോഗിക്കുന്നു. കിഴക്കൻ സഭക്കാർ മൂന്നു വിരൽ കൂട്ടിപ്പിടിച്ചു നെററിയിൽനിന്നു നെഞ്ചിലേക്കും, ഇടത്തെ തോളിൽനിന്നു വലത്തെ തോളിലേക്കും കുരിശു വരയ്ക്കുന്നു. മൂന്നു വിരൽ കൂട്ടിപ്പിടിക്കുന്നതു പരിശുദ്ധ ത്രിത്വത്തെ സൂചിപ്പിക്കുന്നു. കിഴക്കൻ സഭകളിലും പടിഞ്ഞാറൻ സഭകളിലും ഈ അടയാളം തലയും ഹൃദയവും ശക്തിയും ദൈവത്തിനു പ്രതിഷ്ഠിച്ചിരിക്കുന്നു എന്നും നാം പൂ

ൎണ്ണ ഹൃദയത്തോടും പൂൎണ്ണ മനസ്സോടും പൂൎണ്ണ ശക്തിയോടുംകൂടി ദൈവത്തെ സ്നേഹിക്കയും ആരാധിക്കയും ചെയ്യുന്നു എന്നും കാണിക്കുന്നു. കുരിശു വരയ്ക്കുന്നതു പെട്ടെന്നുള്ള പരീക്ഷയെ തടുക്കുവാൻ വലിയ സഹായമാകുന്നു. ഇതു ജയത്തിന്റെ അടയാളമാണു് കുരിശു സാത്താനെ ജയിച്ചുവെന്നും, നാം ആ കൊടിയുടെ കീഴിലാണെന്നും നമ്മെ ഓൎമ്മിപ്പിക്കുന്നു.

---

# വിശുദ്ധ അഗസ്തീനോസിന്റെ സത്യാന്വേഷണം.

(തുടൎച്ച.)

(കെ. വി. വറുഗീസു കത്തനാർ.)

മനഃസമാധാനമില്ലായ്ക, സത്യംകണ്ടുപിടിക്കുവാൻ സാധിക്കാത്തതുകൊണ്ടുള്ള ഹൃദയക്ലേശം, പാപഭാരംനിമിത്തമുള്ള നിരാശ, ലൗകികമായ തോൽവിനിമിത്തമുണ്ടായ അവമാനം, ഇവയ്ക്കൊരുപശാന്തിയായി നാടുവിട്ടുകളയാമെന്നുതന്നെ അഗസ്തിനോസു തീൎച്ചപ്പെടുത്തി. അദ്ദേഹത്തിന്റെ കൎത്തേജിലെവാസവും, മാനിക്കേൻമതസ്വീകരണവും "ക്രൂശിന്മേൽ കുരുവെന്നവണ്ണം മോണിക്കയെ ശല്യപ്പെടുത്തിക്കൊണ്ടിരിക്കുമ്പോഴാണു പരിഷ്ക്കാരത്തിന്റെയും സകല ദുർവൃത്തിന്റെയും കേന്ദ്രസ്ഥാനമായ റോമ്മാപട്ടണത്തിലേക്കുള്ള സ്വപുത്രന്റെ യാത്ര അവൾ അറിയുവാൻ ഇടയായതു്. ക്രൂശിന്മേലുള്ള കുരുവിൽ ഒരു ശൂലംതറച്ചാൽ എന്നവണ്ണം ഇതവളെ വ്യാകുലപ്പെടുത്തി. "എന്റെ മകനെ, എന്നെ ഏകയാക്കീട്ടു നീ പോകരുതെ" എന്നിത്യാദി വിവിധപ്രതിബന്ധപ്രലപനങ്ങളാൽ അവൾ സ്വപുത്രനെ അഭിഷേകംചെയ്തു. അല്ല ആരാധിക്കുകതന്നെ ചെയ്തു. പക്ഷെ ഇവയൊന്നും ആ ദൃഢചിത്തനെ വ്യതിചലിപ്പിക്കുവാൻ പൎയ്യാപ്തമായില്ല. "പാമ്പു ചാകുകയുമില്ലാ കോലൊടിയുകയുമില്ലാ" എന്ന മട്ടിലായപ്പോൾ ചതിയെന്തന്നറിഞ്ഞിട്ടില്ലാത്ത ആ യുവാവു ഒരു ചതിപ്രയോഗത്താൽ കടലോരത്തുള്ള വി: കുപ്രിയാനോസിന്റെ ദേവാലയത്തിലേക്കു സ്വമാതാവിനെ കടത്തിട്ടു കപ്പലിലേക്കു പ്രവേശിച്ചു.

ആ ദേവാലയത്തിനുള്ളിൽ യാഗപീഠത്തിന്റെ മുൻപാകെ ഒരു ശിലാപ്രതിമകണക്കെ തൊഴുകയ്യുമായി നിന്നുകൊണ്ടു പുത്രന്റെ യാത്രയെ തടയുവാൻ മുക്തകണ്ഠം അവൾ ദൈവത്തെ പ്രാൎത്ഥിച്ചു. ഒരു രാത്രികൊണ്ടു സ്വൎഗ്ഗംവരെയും എത്തുന്ന ഒരു പ്രാൎത്ഥനാസ്തംഭം അവൾ കെട്ടിപ്പൊക്കി. പിൽക്കാലത്തു് അനേകരും ഈ സ്തംഭത്തെ മാതൃകയാക്കി ദൈവകൃപകളെ അനുഭവിച്ചിട്ടുണ്ടു്. പക്ഷെ അവൾ ഉയൎത്തുന്ന ഓരോ പ്രാൎത്ഥനയും അധഃപതിക്കുന്നതായി അവൾക്കു

തോന്നി. ആ രാത്രി അവൾക്കു "കാളരാത്രി" ആയിരുന്നു. ഒരു നിമിഷംപോലും അവൾ ഉറങ്ങിയില്ല. "ചോദിപ്പിൻ നൽകപ്പെടും" എന്നുള്ള ആയുധവുമായി രാത്രി മുഴുവൻ അവൾ ദൈവത്തോടു പോരാടി. ഫലം എന്തായിരുന്നു? ദൈവം പ്രാർത്ഥന കേൾക്കാത്ത ആളോ? പക്ഷേ അവളുടെ പ്രാർത്ഥന തെററിപ്പോയൊ? അതയൊ ദൈവംഎന്നൊരു ആൾ ഇല്ലയൊ? നാസ്തികത്വംതന്നെയായിരിക്കുമൊ ശരി! അബദ്ധമെ അബദ്ധം! "നിൻെറ ഇഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലുമാകണമെ" ഇതു ക്രിസ്തീയപ്രാർത്ഥനയുടെ മകുടമാണല്ലൊ? അതിനെ മനുഷ്യൻ തെററിദ്ധരിക്കയൊ? കർത്തേജിലല്ലെങ്കിൽ റോമ്മിലൊ മിലാനിലൊ, ഇന്നല്ലെങ്കിൽ നാളയൊ മററന്നാളൊ, വർത്തമാനകാലത്തല്ലെങ്കിൽ ആസന്നഭാവിയിലൊ വിദൂരഭാവിയിലൊ, ഹാ! അസ്സഹയായ മാതാവേ, നിങ്ങളുടെ പ്രാർത്ഥനാവിഷയം ക്ഷമയാൽ സ്ഫുടംചെയ്യപ്പെട്ടതായി നിവർത്തിക്കപ്പെടുമെന്നു "ആശയ്ക്കു വിരോധമായി ആശയോടെ വിശ്വസിച്ചു" സമാശ്വസിച്ചാലും!

സ്ഫടികസമാനമായ മഹാസമുദ്രത്തിന്മേൽ ആ യാനപാത്രം അതിൻെറ പ്രയാണം ത്വരിതഗതിയിൽ സാധിച്ചു് കരയിൽനിന്നു് ക്രമശഃ അകന്നതോടു കൂടെ അഗസ്തീനോസും സ്വമാതാവിൽനിന്നും പെററതള്ളയെക്കാൾ അധികം സ്നേഹിക്കുന്ന ദൈവത്തിൽനിന്നും വിദൂരമായിത്തുടങ്ങി. അതയോ കപ്പലിൻെറ മേൽതട്ടിൽനിന്നു നോക്കിയപ്പോൾ അചഞ്ചലമായ കര കപ്പലിൽനിന്നു പിൻവാങ്ങുന്നതായി അദ്ദേഹത്തിനു തോന്നിയതുപോലെ സ്വയസ്ഥിതനായ ദൈവവും അഗസ്തീനോസിൽനിന്നകലുകയായിരിക്കുമോ? തുറമുഖത്തുനിന്നും കപ്പൽ നടുക്കടലിൽ അന്ധകാരത്തിലേക്കു മാറിയതോടുകൂടെ അഗസ്തീനോസിൻെറ ഹൃദയവും താപാന്ധകാരത്തിൽ നിമഗ്നമായി. കടൽത്തിരത്തു ദേവാലയത്തിനുള്ളിൽ ഏകാകിയായി ചുടുകണ്ണീരിൽ മുഴുകി മുട്ടിന്മേൽ നിൽക്കുന്ന ഒരു സ്ത്രീരൂപം മാത്രം അദ്ദേഹത്തിൻെറ ഹൃദയത്തിൽ സ്ഥാനംപിടിച്ചു. പ്രഖ്യാതനായി തീരുക ലക്ഷ്യമാക്കി പുറപ്പെട്ട അദ്ദേഹത്തിൻെറ ലോകോത്തരമായ അതിമോഹത്തെ തവമാററാക്കി പരിപാവനവും ആക്കം കമനീയവുമായ ഉന്നതശ്രേണിയിലേക്കു അദ്ദേഹത്തെ നടത്തിക്കുന്ന അജയ്യമായ ഒരു ദിവ്യശക്തി ആ ദേവാലയത്തിൽനിന്നു പറന്നുയൎന്നു് അദ്ദേഹത്തെ അനുധാവനം ചെയ്യുന്നുണ്ടായിരുന്നു.

കപ്പൽ റോമ്മാപട്ടണത്തോടു സമീപിച്ചു. ലോകത്തിൻെറ തലസ്ഥാനം— അദ്ദേഹത്തിൻെറ സകല ലൗകിക ആശയുടെയും കേന്ദ്രമായി മനസ്സിൽ സ്ഥാനം പിടിച്ചിരുന്ന ആ റോമ്മാപട്ടണം—ഒരുനോക്കു കാണുകയും ആദ്യമായി അതിൽ പാദമൂന്നുകയും ചെയ്യുന്നദിവസം അദ്ദേഹത്തിൻെറ ജീവിതത്തിൽ ഒരു സുദിനമായിരുന്നു. അതേ അതൊരു സുദിനംതന്നെയായിരുന്നു. റോമ്മിലിറങ്ങി അധികദിവസം കഴിയുന്നതിനു മുൻപു് അദ്ദേഹത്തെ അനുധാവനം ചെയ്തിരുന്ന ആ ദിവ്യശക്തിയുമായി അദ്ദേഹം കൂട്ടിമുട്ടി. അതദ്ദേഹത്തെ പിടികൂടി ഞെരുക്കിത്തുടങ്ങി. രോഗം മരണഹേതുകമെന്നു വൈദ്യന്മാർക്കും സ്നേഹിതന്മാർക്കും ബോദ്ധ്യമായി. മരണഭീതിയും പാപബോധവുംനിമിത്തം സമാധാനമില്ലാതെ അദ്ദേഹം വിഷമിച്ചു. നാസ്തികത്വത്തിൽ മുക്കാലും വിശ്വസിച്ചിരുന്ന അദ്ദേഹം സകലത്തിനും മേലായി അവയെയെല്ലാം നിയന്ത്രിക്കുന്ന ഒരു ദിവ്യശക്തിയുണ്ടെന്നു വിനയപൂർവ്വം സമ്മതിച്ചു. ഇപ്പോഴാണു് ആദ്യമായി അദ്ദേഹം പ്രാർത്ഥി

ക്കുവാൻ ആരംഭിച്ചതു്. "ഈ മരണവിനാഴിക അൽപ്പമൊന്നു നീങ്ങി കിട്ടിയിരുന്നെങ്കിൽ" എന്നദ്ദേഹം മനസ്സുറവു പ്രാർത്ഥിച്ചു. ഒരു നല്ല ജീവിതം നയിക്കാമെന്നു രോഗശയ്യയിൽ വച്ചു ഹൃദയപൂർവ്വം അദ്ദേഹം ശപഥവും ചെയ്തു. പ്രാർത്ഥന ഫലിച്ചു. നിരാശ അവസാനിച്ചു. കുറെ നാൾക്കുള്ളിൽ സുഖശരീരിയായി അദ്ദേഹം പ്രവൃത്തിയുമാരംഭിച്ചു. പക്ഷെ അദ്ദേഹത്തിന്റെ ശപഥത്തിനനുസരിച്ചു് ഒരു സജ്ജീവിത പന്ഥാവിലേക്കു തിരിയാഞ്ഞ ആ വൻഘട്ടങ്ങളിൽ ദൈവത്തെ അന്വേഷിക്കുകയും സൽക്കാലത്തു് അദ്ദേഹത്തെ മറക്കുകയും ചെയ്യുന്ന സാധാരണക്കാരെപ്പോലെ അദ്ദേഹവും പഴയജീവിതത്തിൽ രസിച്ചുപോന്നു.

---

# ഒരു പള്ളിക്കൂദാശ.

---

യശ്ശഃശരീരനായ കണ്ടത്തിൽ വറുഗീസു മാപ്പിള അവർകളുടെ സജീവസ്മാരകസ്തംഭവും, മിസ്സ് ഫോംസ്, മിസ്സ് ബ്രൂക്കസ്മിത്തു് എന്നീ പാശ്ചാത്യ വനിതാരത്നങ്ങളുടെ അക്ഷീണ പരിലാളനങ്ങളാൽ സുറിയാനിസഭയ്ക്കു അഭിമാനസ്തംഭവും, വില്ലിംഗ്ടൻ പ്രഭ്വിയാൽ ഉൽഘാടിതവും ആയ തിരുമൂലപുരം ബാലികാമഠത്തിന്റെ ആത്മീയാഭിവൃദ്ധിക്കു പ്രത്യക്ഷ പ്രാമാണ്യം നൽകുന്നതിനായി അതിമനോഹരമായ ഒരു ദൈവാലയം പണിതു വരികയായിരുന്നുവല്ലൊ. വിശ്വവിഖ്യാതനായ ബിഷപ്പ് ഗോറിന്റെ നാമവും ഈ സ്ഥാപനത്തോടു സംഘടിപ്പിക്കുവാൻ സംഗതിയായിട്ടുണ്ടെന്നുള്ളതു വിസ്മരിക്കത്തക്കതല്ല. പ്രസ്തുത ദൈവാലയത്തിന്റെ "കൂദാശ" ഈ വൃശ്ചികം ൧൭-ാം തീയതി ഞായറാഴ്ച നി. വ. ദി. മ. ശ്രീ. പൗരസ്ത്യ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു നി. വ. ദി. ശ്രീ. മാർ പീലക്സീനോസ് എപ്പിസ്കോപ്പാ, നി. വ. ദി. ശ്രീ. മാർ സേവേറിയോസ് എപ്പിസ്കോപ്പാ എന്നീ തിരുമേനിമാരുടെയും അനേകം പട്ടക്കാരുടെയും ശെമ്മാശ്ശന്മാരുടെയും സഹായസഹകരണത്തിലും ഒട്ടനേകം വിദ്യാർത്ഥിനികളുൾപ്പെട്ട വലിയോരു ജനസംഘത്തിന്റെ സാന്നിദ്ധ്യത്തിലും സാഘോഷം യഥാവിധി നടത്തുകയുണ്ടായി. ഈ മഹനീയ കൃത്യനിർവ്വഹണത്തിനായി വന്ന തിരുമേനിമാർ കോട്ടയത്തുനിന്നും തലേദിവസം ബഥനി അ

രമനയിൽ എഴുന്നെള്ളി അല്പം വിശ്രമിച്ച ശേഷം അഞ്ചര മണിയോടുകൂടി തിരുമൂലപുരം സ്കൂളിൽ ചെന്നുചേൎന്നു. സന്ധ്യാനമസ്കാരവും അതോടുകൂടി കൂദാശയുടെ ചില പ്രാരംഭ ശുശ്രൂഷകളും നടത്തിയ ശേഷം വീണ്ടും തിരുമേനിമാർ ബഥനിപ്പള്ളിയിലേക്കു തിരിച്ചെഴുന്നെള്ളുകയുണ്ടായി. ഞായറാഴ്ച രാവിലെ മൂന്നു തിരുമേനിമാരും വീണ്ടും സ്കൂളിലേക്കു എഴുന്നെള്ളുകയും നമസ്കാരാനന്തരം ഏഴര മണിക്കു ശുശ്രൂഷ ആരംഭിക്കുകയും ചെയ്തു. ഹൃദയാവൎജ്ജകവും അതി മഹനീയവുമായിരുന്ന ഈ ദിവ്യ ശുശ്രൂഷ അവസാനിച്ചശേഷം ഏകദേശം പന്ത്രണ്ടു മണിയോടുകൂടി വി. കുർബ്ബാനാർപ്പണവും നടത്തപ്പെട്ടു. ശുശ്രൂഷകൾ ഇത്ര അതിദീർഘമായ സമയത്തേക്കുണ്ടായിരുന്നിട്ടും ഉയൎന്നുയൎന്നു വരുന്ന ഓരോ ആശയവിശേഷങ്ങളാലും, സ്തുതിഗീതങ്ങളാലും ആശിസ്സ് വചസ്സുകളാലും ആബാലവൃദ്ധം ജനങ്ങളും ദൈവസാന്നിദ്ധ്യസാഗരത്തിൽ ആറാടി ദിവ്യാമൃതം പാനംചെയ്തു സമയദൈർഘ്യത്തെ വിസ്മരിച്ച നിലകൊള്ളുകയായിരുന്നുവെന്നുള്ളതു പ്രത്യേകം പ്രസ്താവ്യമത്രെ. പള്ളിയകത്തെ ശ്രേഷ്ഠമായ ക്രമീകരണവും കെട്ടിടത്തിന്റെ വിശിഷ്ടമായ നിർമ്മാണരീതിയും ഇതിനെ വളരെ സഹായിച്ചിരുന്നു. ബാവാതിരുമനസ്സിലെ ഇരുവശങ്ങളിലും ഓരൊ തിരുമേനിമാരും, കാപ്പ തുടങ്ങിയ അംശവസ്ത്രങ്ങൾ ധരിച്ചവരായ പട്ടക്കാരും മററും നിന്നു യഥാവിധം ശുശ്രൂഷിച്ച് ഈ ദിവ്യ ശുശ്രൂഷയെ ആദ്യന്തം ആകൎഷണീയമാക്കിത്തീർത്തു എന്നുള്ളതും വിഷിഷ്യ സ്മൎത്തവ്യമത്രെ. ശുശ്രൂഷകൾ അവസാനിച്ച ശേഷം സന്നിഹിതൎക്കു ചതുൎവ്വിധവിഭവസമേതം ഒരുസദ്യ സ്കൂളിൽ അധികൃതർ നടത്തി. ആരാധനയിൽസംബന്ധിച്ചിരുവന്നരുടെകൂട്ടത്തിൽമിസ്സ് ബ്രൂക്കസ്മിത്തിനെ കൂടാതെ, പൗരസ്ത്യ സഭയുടെ ആരധനാരീതികൾ കണ്ടു മനസ്സിലാക്കുന്നതിനായിമാത്രം ശീമയിൽനിന്നും വന്നിരുന്ന മിസ്സ് സിൽക്ക് എന്ന ഒരു പാശ്ചാത്യ വനിതയും ഉൾപ്പെട്ടിരുന്നു എന്നുള്ളതും പ്രത്യേകം പ്രസ്താവ്യമത്രെ.

പള്ളിയകത്തേക്കു ആവശ്യമായിരുന്ന സാധനസാമിഗ്രികൾ മിക്കവയും ഈ സ്ഥാപനയുടെ അഭ്യുദയകാംക്ഷികളായ പ

ല മാന്യതും സംഭാവനയായി നൽകിയതായിരുന്നു എന്നാണു അറിയുന്നതു്. നാലായിരത്തിൽ പരം രൂപാ വ്യയം ചെയ്തു ഇത്ര മനോഹരമായി ഈ ദൈവാലയം നിർമ്മിക്കുന്നതിനു സാധിച്ച ട്രസ്റ്റുകൾ അധികൃതർ പ്രത്യേകം അഭിനന്ദാർഹർ തന്നെ എന്നുള്ളതിനു സംശയമില്ല. വി. ദൈവമാതാവിൻെറയും മാർ ഗീവറുഗീസു് സഹദായുടെയും നാമത്തിൽ സ്ഥാപിതമായിരിക്കുന്ന ഈ മനോഹര ദൈവാലയം സുറിയാനിസഭയ്ക്കു ഒരു അമൂല്യസമ്പത്തുതന്നെ. ബാലികാമഠത്തിൻെറ ആത്മീക പുരോഗതിക്കു ഇതു പ്രത്യേകം സഹായമായി ഭവിക്കട്ടെ.

---

## സഭാവാർത്തകൾ.

### പഴയസെമിനാരിപ്പെരുന്നാൾ.

പഴയസെമിനാരി സ്ഥാപകനായ മാർ ദീവന്നാസ്യോസു് മെത്രാപ്പോലീത്തായുടെ ഓർമ്മ വൃശ്ചികം ൧൦-ാംനു- ശനിയാഴ്ച അവിടെവച്ചു ആഡംബരപൂർവ്വം ആഘോഷിക്കപ്പെട്ടിരിക്കുന്നു. നി. വ. ദി. മ. ശ്രീ മോറാൻ മോർ ബസ്സേലിയോസു കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു നി. വ. ദി. ശ്രീ മാന്മാരായ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ, മാർ ഗ്രീഗോറിയോസു എപ്പിസ്കോപ്പാ, മാർ പീലക്സീനോസു എപ്പിസ്കോപ്പാ മാർ സേവേറിയോസു എപ്പിസ്കോപ്പാ എന്നീ വന്ദ്യതിരുമേനിമാരുടെയും അനേകം പട്ടക്കാർ ശെമ്മാശ്ശന്മാർ എന്നിവരുടെയും സഹായസഹകരണങ്ങളോടുകൂടിയും യഥാവിധി നിർവ്വഹിച്ചിരിക്കുന്നു. അന്നു പതിവുപോലെയുള്ള പെരുനാൾഊട്ടു മുതലായവ മുൻകൊല്ലങ്ങളെ അപേക്ഷിച്ചു ഭംഗിയായി നടത്തപ്പെടുകയുമുണ്ടായി.

### ധ്യാനയോഗം.

കൊല്ലം ഭദ്രാസന ഇടവകയിലെ തെക്കൻപള്ളികളിലെ പട്ടക്കാരുടെ ധ്യാനയോഗം അടുത്ത യൽദാപ്പെരുനാളിനു മുൻപായി പൌരസ്ത്യകാതോലിക്കാബാവാ തിരുമനസ്സിലെ സാന്നിധ്യത്തിൽ കണ്ടറ അരമനയിൽവച്ചു നടക്കുന്നതാണെന്നു സെക്രട്ടറി ഇവിടെ അറിയിച്ചിരിക്കുന്നു.

ഒരു കശ്ശീശ്ശാപട്ടം. കഴിഞ്ഞ വൃശ്ചികം ൧൧-ാംനു- ഞായറാഴ്ച പൗരസ്ത്യകാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു ദിവ്യശ്രീ. സി. എം. തോമ്മസു ശെമ്മാശനു പഴയസ്മിമ്മനാരിപ്പള്ളിയിൽവച്ചു കശ്ശീശ്ശാപട്ടം നൽകിയിരിക്കുന്നു. ഈ സ്ഥാനലബ്ധിയിൽ ഇദ്ദേഹത്തെ അനുമോദിക്കുകയും ഇതിലുമുപരിയായ സ്ഥാനങ്ങൾ പ്രാപിച്ചു ഈ വൈദികശ്രേഷ്ഠൻ നമ്മുടെസഭയ്ക്കു കൂടുതൽ പ്രയോജനകരമാവാൻ സംഗതിയാവട്ടെ എന്നു ഞങ്ങൾ ആശംസിക്കുകയും ചെയ്യുന്നു.

രണ്ടു മീററിംഗുകൾ. മർത്തമറിയം വനിതാസമാജങ്ങളിലെ ഉപദേഷ്ടാക്കന്മാരുടെയും സെക്രട്ടറിമാരുടെയും ഓരോമീററിംഗുകൾ യഥാക്രമം ഈ മാസം ൧൭, ൧൮ എന്നീ തീയതികളിൽ നി. വ. ദി. ശ്രീ മാർ സേവേറിയോസു എപ്പിസ്കോപ്പാ തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ തിരുവല്ലാ ബഥനിപ്പള്ളിയിൽവച്ചു നടത്തത്തക്കവണ്ണം നിശ്ചയിച്ചിരിക്കുന്നതായി തദധികൃതർ ഇവിടെ അറിയിച്ചിരിക്കുന്നു.

സമ്മർക്ലാസ്സ്. മലങ്കര സഭയിലെ വൈദികന്മാരെ ഉദ്ദേശിച്ചു ഒരു സമ്മർക്ലാസ്സ് പത്തനംതിട്ട കാതോലിക്കേററ് മെമ്മോറിയൽ ഇംഗ്ലീഷു ഹൈസ്കൂളിൽവച്ചു നി. വ. ദി. ശ്രീ മാർ പീലക്സീനോസു എപ്പിസ്കോപ്പാ തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ ഈ മാസം ൧൯-ാംനു- ബുധനാഴ്ച രാവിലെ ൯ മണി മുതൽ ൨൧ വരെയുള്ള തീയതികളിൽ നടത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നു. ൨൨-ാംനു- ശനിയാഴ്ച രാവിലെ വി: കുർബാനയോടുകൂടി ഇതു അവസാനിക്കുന്നതാണു്. ദിവ്യശ്രീമാന്മാരായ പുതക്കുഴിയിൽ അബ്രഹാംകത്തനാർ, ഫാദർ കെ. ഡേവിഡ് ബി. എ. ബി. ഡി., ഫാദർ പി. കെ. അബ്രഹാം ബി. എ. ബി. ഡി. എൽ. ററി., ററി. ഐ. യൗസേപ്പു ശെമ്മാശ്ശൻ എം. എ. ബി. ഡി. എന്നിവരും മി: സി. ററി. ഈപ്പൻ എം. എ. ബി. ഡി. പി. എച്ച്. ഡി. യും, കാനോൻ, വി: വേദപുസ്തകം, സഭാചരിത്രം മുതലായ വിഷയങ്ങളെക്കുറിച്ചു ക്ലാസ്സുകൾ എടുക്കുന്നതായിരിക്കും. ഇതിലേക്കു എല്ലാ വൈദികരെയും സാദരം ക്ഷണിച്ചുകൊള്ളുന്നു. വൈദികർ ആവശ്യം അറിഞ്ഞിരിക്കേണ്ടു പല കാര്യങ്ങളെക്കുറിച്ചു മനസ്സിലാക്കുവാൻ

ലഭ്യമായിരിക്കുന്ന ഈ സൗകര്യം എല്ലാവരും നന്നായി ഉപയോഗിക്കണമെന്നു താഴ്മയായി അപേക്ഷിച്ചുകൊള്ളുന്നു. ഭക്ഷണസൗകര്യം ഉണ്ടാക്കണമെന്നുള്ളവർ ആ വിവരം സെക്രട്ടറിയെ മുമ്പുകൂട്ടി അറിയിക്കുന്നതു വലിയ ഉപകാരമായിരിക്കും.

എന്ന്, സെക്രട്ടറി

ഒരു യാത്രയയപ്പ്. കഴിഞ്ഞ വന്ന കൊല്ലങ്ങളോളമായി പ്രശസ്തമായ രീതിയിൽ പഴയസിമ്മനാരി മാനേജർ സ്ഥാനം വഹിച്ചു സകലരുടേയും പ്രശംസയ്ക്കും അഭിനന്ദനത്തിനും പാത്രീഭൂതനും സുറിയാനിഭാഷാപണ്ഡിതനും ഒരു ഉത്തമ ഭക്തനും വന്ദ്യവയോധികനും ആയ മല്പാൻ ദിവ്യശ്രീ മട്ടയ്ക്കൽ അലക്സന്ത്രയോസു കത്തനാർ അവർകളെ യഥോചിതം യാത്രയയക്കുന്നതിലേക്കായി ഒരു യോഗം വൃശ്ചികം ൧൦-ാംനു- പഴയ സിമ്മനാരിയിൽവച്ചു നി. വ ദി. മ. ശ്രീ കാതോലിക്കാബാവാ തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ നടത്തപ്പെടുകയും തദവസരത്തിൽ അദ്ദേഹത്തിനു ഇടവകജനങ്ങളുടെയും മററും വകയായി ഒരു മംഗളപത്രവും പണക്കിഴിയും സമ്മാനിക്കയുമുണ്ടായി.

---

## സണ്ടേസ്കൂൾ പംക്തി

---

കഴിഞ്ഞ മാസികയിലും മററും പരസ്യം ചെയ്തിരുന്ന വിജ്ഞാപനം അനുസരിച്ചു മദ്ധ്യസ്ഥപ്രാർത്ഥനയും പിരിവും ഓരോ സ്കൂളുകാരും നടത്തിയൊ എന്നു നിശ്ചയമില്ല. പലരും പിരിവുസംഖ്യയാകട്ടെ തന്നാണ്ടു സ്റ്റേററുമെൻറാകട്ടെനാളതുവരെയും അയച്ചു തന്നിട്ടില്ല. ഓരോ സ്കൂളിൽനിന്നും കുറഞ്ഞ പക്ഷം ഒരു രൂപാ എങ്കിലും കിട്ടിയില്ലെങ്കിൽ സണ്ടേസ്കൂൾ സംബന്ധിച്ച കാര്യങ്ങൾ മുൻപോട്ടു പോകുവാൻ വളരെ പ്രയാസമുണ്ട്. പൊതുപരീക്ഷ, സമ്മാനദാനങ്ങൾ ആദിയായ പല ഇനത്തിലും കഴിഞ്ഞകൊല്ലത്തെ അപേക്ഷിച്ചു കൂടുതൽ ചിലവു വരുന്നതാണു. ആയതുകൊണ്ടു എല്ലാ ഹെഡ്മാസ്റ്ററന്മാരും ഇക്കാര്യത്തിൽ പ്രത്യേകം ശ്രദ്ധപതിക്കയും പിരിവും സ്റ്റേററുമെൻറും താമസിയാതെ അയച്ചുതരികയും ചെയ്യാനപേക്ഷ.

## അദ്ധ്യാപകയോഗം.

തുമ്പമൺ ഭദ്രാസന ഇടവകയിൽ ഉൾപ്പെട്ട പന്തളം, പുത്തൻകാവു്, ചെങ്ങന്നൂർ, ഇടവങ്കാട്ട്, റാന്നി, വടശ്ശേരിക്കര എന്നി സർക്കിളുകളിലെ സണ്ടേസ്ക്കൂൾ അദ്ധ്യാപകന്മാരുടെ ഒരു വമ്പിച്ച സമ്മേളനം ദിവ്യശ്രീ. ററി. ഐ. ജോസഫ് ശെമ്മാശൻ അവർകൾ എം. ഏ. ബി. ഡി. യുടെ അദ്ധ്യക്ഷതയിൽ ചെങ്ങന്നൂർ ചെറിയപള്ളിയിൽവച്ച് വൃശ്ചികം ൧൧-ാംനു- നടത്തുകയുണ്ടായി. തദവസരത്തിൽ ദിവ്യശ്രീ. ഫാദർ കെ.ഡേവിഡ്ഡ് ബി. ഏ. ബി. ഡി., മെസ്സേഴ്സ് എം. വി. ഏബ്രഹാം ബി. എ. എൽ. ററി., സി. എം. ജോൺ എം. ഏ എന്നിവരുടെ ക്ലാസ്സുകളും മെസ്സേഴ്സ് കെ. ഏ. ഫിലിപ്പ് ബി. ഏ. എൽ. ററി., കെ. സി. മാമ്മൻ എന്നിവരുടെ പ്രസംഗങ്ങളും ഉണ്ടായിരുന്നു. ഏകദേശം ൧൫൦ അദ്ധ്യാപകന്മാരും ഏതാനും അദ്ധ്യാപികമാരും ഒട്ടുവളരെ അഭ്യുദയ കാംക്ഷികളും സന്നിഹിതരായിരുന്നു. ചെറിയപള്ളിക്കാരുടെ മഹാമനസ്കതയാൽ ഉച്ചയ്ക്കു ചതുർവിധ വിഭവങ്ങളോടുകൂടിയ ഒരു സദ്യയും നടത്തപ്പെട്ടു. മററു പള്ളിക്കാർക്കു ഇതു ഒരു മാതൃകയായി ഭവിക്കുമെന്നു കരുതുന്നു

<u>മദ്ധ്യസ്ഥപ്രാർത്ഥനാ പിരിവു്.</u> നന്ദിപൂർവ്വം കൈപ്പററിയിരിക്കുന്നു.

| | രൂ. | ച. | കാ. |
|---|---|---|---|
| പേരിശ്ശേരി സെൻറുമേരിസു് | ൧ | ൦ | ൦ |
| മാർ ഏലിയാ ചാപ്പൽ കോട്ടയം | ൧ | ൫ | ൦ |
| വടക്കൻമണ്ണൂർ | ൨ | ൦ | ൦ |
| നിരണം മാന്നാർ | ൧ | ൦ | ൦ |
| മാക്കാംകുന്നു് | ൧ | ൮ | ൦' |
| വാഴമുട്ടം കിഴക്കു് | ൧ | ൦ | ൦ |
| കുത്തുമലനെല്ലിയ്ക്കൽ | ൧ | ൦ | ൦ |
| തലപ്പനങ്ങാട്ടു | ൧ | ൧൨ | ൦ |
| ഇളനാട്ടു | ൧ | ൦ | ൦ |
| കല്ലൂപ്പാറ വലിയപള്ളി | ൧ | ൮ | ൪ |
| ബഥനി തിരുവല്ലാ | ൨ | ൦ | ൦ |

ഫാദർ അലക്സിയോസ് അവർകളുടെ ശീമയാത്ര
ചെലവിലേക്ക് മത്തമറിയം ശാഖാസമാജങ്ങൾ
സംഭാവനകൾ (തുടച്ച്)

| | | രൂ. | ച. | കാ. |
|---|---|---|---|---|
| മുൻ ലിസ്ററുംപടി | | 1154 | 0 | 0 |
| മുട്ടമ്പലം | മത്തമറിയം സമാജം | 11 | 0 | 0 |
| താഴത്തങ്ങാടി | ,, | 4 | 0 | 0 |
| പുത്തനങ്ങാടി | ,, | 5 | 0 | 0 |
| പുതുപ്പള്ളി | ,, | 10 | 0 | 0 |
| പള്ളം | ,, | 3 | 0 | 0 |
| സ്ളീബാപ്പള്ളി 1. കവിയൂർ | ,, | 1 | 10 | 8 |
| 2. മീന്തലക്കര | ,, | 2 | 0 | 0 |
| 3. കററൊട്ട് | ,, | 1 | 0 | 0 |
| 4. തോട്ടപ്പുഴ | ,, | 1 | 0 | 0 |
| ഇരവിപേരൂർ | ,, | 1 | 0 | 0 |
| ആറാട്ടുപുഴ | ,, | 1 | 3 | 8 |
| പത്തനംതിട്ട | ,, | 1 | 4 | 0 |
| വഞ്ചിത്ര | ,, | 3 | 0 | 0 |
| മോഴശ്ശേരി | ,, | 0 | 20 | 0 |
| മേൽപ്പാടം | ,, | 1 | 0 | 0 |
| വളഞ്ഞവട്ടം തെക്ക് | ,, | 2 | 14 | 4 |
| വളഞ്ഞവട്ടം വടക്ക് | ,, | 0 | 2 | 0 |
| അയിരൂർ വടക്ക് | ,, | 1 | 10 | 8 |
| തൊപ്പുറം | ,, | 1 | 14 | 0 |
| കടപ്ര | ,, | 1 | 0 | 0 |
| മുണ്ടകാവ് | ,, | 1 | 0 | 0 |
| തലപ്പനങ്ങാട്ട് | ,, | 1 | 0 | 0 |
| മാന്നാത്തു പള്ളി | ,, | 1 | 0 | 0 |
| തലവടി | ,, | 0 | 19 | 8 |
| തിട്ടമേൽ | ,, | 1 | 0 | 0 |
| പരുമല | ,, | 2 | 0 | 0 |

## അഭ്യുദയകാംക്ഷികൾ.

| | | | |
|---|---|---|---|
| കണ്യാന്ത്ര അവുസേപ്പ് കൊച്ചവുസേപ്പ് | 5 | 0 | 0 |
| ചെമ്പകശേരിൽ ദത്തോസ് ഈശോ ബ്രദേഴ്സ് കോട്ടയം | 67 | 14 | 4 |
| റവ: ഫാദർ കെ. ഡേവിഡ് ബി. എ. ബി. ഡി. | 3 | 0 | 0 |
| പി. പി. ജയിക്കബ് ബി. എ. ബി. എൽ. | 2 | 0 | 0 |
| ററി. ററി. ജയിക്കബ് ബി. എ. | 1 | 0 | 0 |
| കെ. എം. തോമ്മന് ഫോറസ്റ്റ് റെയിഞ്ചർ (N. Canara) | 3 | 21 | 6 |
| പുത്തൻപറമ്പിൽ യോഹന്നാൻ ഗിവറഗീസ് (കടപ്ര) | 1 | 0 | 0 |
| ആകെ | 1296 | 19 | 14 |

മാതാക്കന്മാർ തങ്ങളെപ്പററി എന്താണ് ആഗ്രഹിക്കുന്നത് എന്നു കുഞ്ഞുങ്ങൾ വേഗത്തിൽ മനസ്സിലാക്കും. മാതാക്കളുടെ ആഗ്രഹം കുഞ്ഞുങ്ങൾ മോടിയോടുകൂടി വസ്ത്രം ധരിച്ചു മററു ജനങ്ങളുടെ ഇടയിൽ അന്തസ്സുള്ളവരായി നടക്കണമെന്നുള്ളതാണെങ്കിൽ നിശ്ചയമായും കുഞ്ഞുങ്ങൾ അങ്ങനെ ചെയ്യും. നേരെമറിച്ച് അവരുടെ ആഗ്രഹം അവർ ദൈവത്തെയും വിശുദ്ധ സഭയേയും സ്നേഹിക്കുന്നവരും സത്യവും നീതിയും പരിപാലിക്കുന്നവരും പരോപകാരം ചെയ്യുന്നവരുമായി ജീവിക്കണമെന്നുള്ളതാണെങ്കിൽ അവർ അങ്ങനെതന്നെ ചെയ്യും. ചെറുപ്പത്തിൽ കുഞ്ഞുങ്ങളുടെ മനസ്സിൽ ഉളവാകുന്ന അഭിപ്രായങ്ങൾതന്നെ പ്രായമാകുമ്പോഴും അവരിൽക്കാണും.

അന്ത്യോഖ്യയിലെ

# വിശുദ്ധ തീയോഫീലോസ്.

ഇദ്ദേഹം രണ്ടാം നൂററാണ്ടിന്റെ മദ്ധ്യകാലത്തു യൂപ്രററീസ്, തിഗ്രിസ് നദികളുടെ മദ്ധ്യേ സ്ഥിതി ചെയ്യുന്ന ദേശത്തു ഒരു അക്രൈസ്തവ കുഡുംബത്തിൽ ജാതനായി. പഴയ നിയമപുസ്തകം ഇദ്ദേഹത്തെ ക്രിസ്തുമാർഗ്ഗത്തിലേക്കു നടത്തി. കാലക്രമം കൊണ്ടു ഇദ്ദേഹം അന്ത്യോഖ്യയിലെ ആറാമത്തെ എപ്പിസ്കോപ്പായും സുപ്രസിദ്ധ സഹദാ ഇഗ്നാത്തിയോസിന്റെ നാലാമത്തെ പിൻവാഴ്ചക്കാരനുമായിത്തീൎന്നു ഇദ്ദേഹം അനേകപുസ്തകങ്ങൾ എഴുതീട്ടുണ്ടു. നിർഭാഗ്യവശാൽ അതിൽ ഒന്നുമാത്രമേ നമുക്കു കിട്ടീട്ടുള്ളു. ഭാതു ക്രിസ്താബ്ദം ൧൮൦ ന് അടുത്തു ഓട്ടോലിക്കസ്സ് എന്ന ആളിന് എഴുതിട്ടുള്ള ഒരു അപ്പലോഗിയാ (Apology) ആണ് അദ്ദേഹത്തിന്റെ ഭാഷാ ശുദ്ധിയേയും പ്രതിപാദനരീതിയേയും അൎവ്വാചീനവിമൎശകന്മാർ പോലും സ്തുതിക്കുന്നു. "ഒന്നാം തരം ഒരു ഗദ്യകൃത്തു്, അതിസമൎത്ഥനായ ഒരു വ്യാഖ്യാതാവ്, ശ്രേഷ്ഠനായ ഒരു താൎക്കികൻ" എന്നു് അദ്ദേഹത്തെക്കുറിച്ച് ഒരു സുപ്രസിദ്ധ ഗ്രന്ഥകാരൻ പറയുന്നു. അദ്ദേഹം ഒരു യാഥാൎത്ഥ വിദ്വാൻ ആയിരുന്നു എന്നുള്ളതിനു പക്ഷാന്തരമില്ല. അദ്ദേഹത്തെ

നാം സ്മരിക്കുന്നതും നിത്യസ്മരണക്കർഹനാക്കിത്തീർക്കുന്നതും അദ്ദേഹത്തിൻെറ ഒററ ഒരു വാക്കു ആണ്.

നമുക്കു സുപരിചിതവും നിത്യോപയോഗത്തിൽ ഇരിക്കുന്നതുമായ "ത്രിത്വം" എന്നു വാക്കു് അതിൽ നിന്നുത്ഭവിച്ചിട്ടുള്ള "ട്രിയാസ്" എന്ന ഗ്രീക്കുപദം അദ്ദേഹമാണ് ആദ്യമായി ഉപയോഗിച്ചു കാണുന്നതു്. ഏക ദൈവത്വത്തിൽ സാരാംശത്തിലും ഉണ്മയിലും യാതൊരു വ്യത്യാസവുമില്ലാത്ത മൂന്നാളുകൾ ഉണ്ടെന്നുള്ള ക്രൈസ്തവ ഉപദേശത്തെക്കുറിക്കുന്നതിന് ഒരു വാക്കു് അത്യാവശ്യമായിരുന്നു. അതു് ഇന്നും നമുക്കു സ്പഷ്ടമായിക്കാണാവുന്നതാണു് ആ പ്രകാരമൊരു വാക്കു് ഇല്ലായിരുന്നു എങ്കിൽ സഭയുടെ ഉപദേശങ്ങൾക്കു പല തടസ്സങ്ങളുമുണ്ടാകുമായിരുന്നു. ഇത്തരത്തിലുള്ള ഒരു വാക്കില്ലായിരുന്നുവെങ്കിൽ ദൈവസ്വഭാവത്തെക്കുറിച്ചുള്ള നമ്മുടെ വിശ്വാസം ഇത്ര സ്പഷ്ടമാകുമായിരുന്നില്ല. ഇപ്രകാരമുള്ള വാക്കുകൾ താനേ ഉത്ഭവിക്കുന്നുവെന്നു ഒരിക്കലും വിചാരിച്ചു കൂടാ. എന്നാൽ ഉണ്ടാകുമ്പോൾ അവ ചരിത്രത്തിൽ പ്രത്യേക ഘട്ടങ്ങളായി കരുതപ്പെടേണ്ടവയാണു. "ക്രൂദാശകൾ മനുഷ്യാവതാരത്തിൻെറ (Extensions) വികാസം എന്നു ആദ്യം പറഞ്ഞ ആൾ, ആ ചുരുങ്ങിയ വാചകത്തിൽ ഒരു വേദസിദ്ധാന്തസംഗ്രഹം മുഴുവൻ മറച്ചുവച്ചുയെന്നു പറയാവുന്നതാണു്. ഇപ്രകാരമൊരു പുതിയ വാക്കു സൃഷ്ടിക്കയൊ, ചുരുങ്ങിയ വാക്കുകൾകൊണ്ടു അനന്തസത്യത്തെ ഗ്രഹിക്കുന്നതിനും ഓമ്മയിൽ വച്ചുകൊണ്ടിരിക്കുന്നതിനും സൌകര്യമുണ്ടാക്കുകയൊചെയ്യുന്ന ആളുകൾ സഭയ്ക്കു വലിയസഹായമാണു് ചെയ്യുന്നതു്. വിസ്തൃത തീയോഫിലോസു ഉണ്ടാക്കിയ 'ത്രിത്വം' എന്ന വാക്കിനെക്കാൾ വിശേഷതരമായ ഒരുഒററവാക്കു സഭയിൽ ഉണ്ടായിട്ടില്ലെന്നു തന്നെ പറയാവുന്നതാണു്.

ശാശ്വതവും പ്രയോജനകരവുമായഒരുസഹായം, സഭയ്ക്കു അതായതു യേശുമശിഹായിക്കുതന്നെ ചെയ്യാൻ സാധിക്കുന്നതു് എത്ര അനുഗ്രഹപ്രദമായ ഒരു കാര്യമാണെന്നു് ഓക്കുക. അതു ചിലപ്പോൾ, ഒരു വാക്കോ ഒരു ചുരുങ്ങിയ വാചകമോ, ഒരു പുസ്തകമോ ആയിരിക്കാം. അങ്ങിനെയുള്ള സഹായം ചിലപ്പോൾ വളരെക്കാലത്തേക്കു നിലനില്ക്കുന്ന ഒരു സ്ഥാപനമോ കെട്ടിടമോ മുഖാന്തരമായിരിക്കാം പ്രത്യക്ഷമാകുന്നതു. എന്നാൽ ഇവയൊക്കെയും സഭയ്ക്കു നല്കുന്നതിന് അതിന്നായി വിളിക്ക

പ്പെട്ടവരെക്കൊണ്ടുമാത്രമേ സാധിക്കയുള്ളൂ. എന്നാൽ എല്ലാവ‍ർക്കും അർപ്പിക്കുവാൻ കഴിയുന്നതും നിത്യമായി നിലനില്ക്കുന്നതുമായ ഒരു ദാനമുണ്ട്. അതു ദൈവതിരുമുമ്പാകെ സ്വീകാരയോഗ്യമായ സുകൃതജീവിതംതന്നെ.

# സമസ്തക്രൈസ്തവസഭാവാർത്തകൾ

## II

### കാർഡിനൽ മേഴ്സിയർ

ഇക്കഴിഞ്ഞ മഹായുദ്ധകാലത്തു ജർമ്മൻകാർ ബൽജിയംകാരുടെ നേരേ പ്രവർത്തിച്ച അധർമ്മത്തെ ധൈര്യത്തോടും, ധീരോദാത്തതയോടും കൂടി എതിർത്ത യഥാർത്ഥ ഭക്തനും, മഹാ ജ്ഞാനിയും, സാത്വികനും ആയ ഒരു റോമൻ കത്തോലിക്ക വൈദികശ്രേഷ്ഠനാകുന്നു കാർഡിനൽമേഴ്സിയർ. ഇദ്ദേഹം ക്രിസ്തീയസഭയുടെ പുനരൈക്യത്തിന്നായി സോൽസാഹം ശ്രമിച്ചുകൊണ്ടിരിക്കയാണ്. ആംഗ്ലീയാസഭയിൽ കത്തോലിക്ക വിശ്വാസാചാരങ്ങളിൽ ഏററം പ്രതിപത്തിയുള്ള ഹൈച്ചർച്ചുപക്ഷക്കാരുടെ നായകനായ ഹാലിഫാക്സ്പ്രഭുവുമായി ഇദ്ദേഹം പുനരൈക്യത്തിന്നു വേണ്ട ആലോചനകൾ നടത്തിക്കൊണ്ടിരിക്കയാണ്. ആംഗ്ലിക്കൻസഭയിൽ പെട്ട പ്രധാനന്മാരായ പലരേയും ഇദ്ദേഹത്തിന്റെ ഭദ്രാസനമായ മലീനസിലേക്കു ക്ഷണിച്ച് റോമാസഭയും, ആംഗ്ലേയാസഭയും തമ്മിലുള്ള അഭിപ്രായവ്യത്യാസങ്ങളെക്കുറിച്ചു സഗൌരവം തുറന്നു പ്രസ്ഥാപിച്ചിട്ടുണ്ട്. റഷ്യയിലെ വിശുദ്ധ സൂനഹദോസിന്റെ പ്രോക്യൂറെററായിരുന്ന ദേഹവും ബൽജിയത്തിന്റെ തലസ്ഥാനമായ ബ്രസ്സെൽസിൽ റഷ്യൻപുരോഹിതനായി താമസിക്കുന്ന ആളുമായ ഫാദർ ഇസ്വോൾസ്ക്കി ഇപ്രകാരം പറഞ്ഞിരിക്കുന്നു: "കാർഡിനൽമേഴ്സിയർ നല്ലവനും പരിശുദ്ധനുമാണ്. അദ്ദേഹത്തെക്കുറിച്ച് എനിക്കു ഉത്തമവിശ്വാസമുണ്ട്. ഈയ്യിടെ വെയിൽസ് രാജകുമാരൻ ബ്രസ്സൽസ് സന്ദർശിച്ചപ്പോൾ തിരുമേനിക്കു സ്വാഗതം ആശംസിപ്പാനായി കൂടിയ മഹായോഗത്തിൽ പ്രഥമ സ്ഥാനം വഹിച്ചതു കാർഡിനൽ മേഴ്സിയർ ആയിരു-

ന്നു. ഏകദേശം ആറടി ഉയരമുണ്ട്. ശരീരം ബലവത്തരമാണ്. ആയുസ്സുപര്യന്തം കായികാഭ്യാസങ്ങളിൽ നൈപുണ്യം സമ്പാദിപ്പാനുത്സാഹിച്ചയാളാണെന്നു തോന്നും. മുഖത്തു നോക്കിയാൽ ശില്പബുദ്ധിയാണെന്നും, നിർണ്ണയശക്തി ഉള്ളവനാണെന്നും,ഉദ്ദേശിക്കുന്ന കാര്യം എത്ര പ്രയാസപ്പെട്ടാലും സാധിക്കത്തക്കവണ്ണം സ്ഥിരചിത്തനാണെന്നും തോന്നും. ഹൃദയം ഏറ്റവും വിനയമുള്ളതാണെന്നു കണ്ണുകൾ പ്രസ്ഥാപിക്കുന്നു. സംഭാഷണം തേനിനേക്കാൾ മധുരം തന്നെ. ക്രിസ്തുയേശുവിനെപ്പോലെ വിശുദ്ധിയും നന്മയും മാത്രം ജീവിതോദ്ദേശ്യമാക്കി തീർത്തിട്ടുള്ള ഒരു മഹാത്മാവാണെന്നു സംശയമില്ല. നിരന്തരമായ ദൈവസംസർഗ്ഗം അദ്ദേഹത്തിന്റെ ജീവിതാദർശമാണ്. സാധാരണന്മാർ വാർദ്ധക്യദശ പ്രാപിക്കുമ്പോൾ യൌവ്വനകാലത്തെ ജീവിതാദർശങ്ങളേക്കുറിച്ചു വൈമുഖ്യമുള്ളവരായി തീരുന്നുണ്ട്. എന്നാൽ ഇദ്ദേഹം ഈ കൂട്ടത്തിലല്ല. ഇദ്ദേഹം അതിശ്രേഷ്ഠമായ ജീവിതാദർശത്തെ സ്വീകരിച്ചു ജീവിക്കുന്നു എന്നു പറഞ്ഞാൽ ശരിയാകയില്ല. അതിമഹത്തായ ജീവിതാദർശം ഈ വൃദ്ധനെ വഹിച്ചുകൊണ്ടു നടക്കുന്നു എന്നു പറയണം. അതായിരിക്കും ശരി. ലോകരംഗത്തിൽ ഇദ്ദേഹം പ്രഥമസ്ഥാനങ്ങളിൽ ജീവിച്ചിട്ടുണ്ട്. രാഷ്ട്രീയകാര്യങ്ങളിൽ ധാരാളം ഇടപെട്ടിട്ടുണ്ട്. ഐഹികസുഖദുഃഖങ്ങളെനന്നായി മനസ്സിലാക്കീട്ടുണ്ട്. പാരത്രികഭാഗ്യത്തെ ഇപ്പോൾ തന്നെ അനുഭവിക്കുന്നുമുണ്ട്. ഈവിധമുള്ള ഒരു മഹാത്മാവാണ് കാർഡിനൽമേഴ്സിയർ. മലീനസിലേപാമരന്മാരും പണ്ഡിതന്മാരും പ്രഭുക്കന്മാരും കൂലിവേലക്കാരും ഇദ്ദേഹത്തിന്റെ നാമത്തെ ഭക്ത്യാദരപൂർവ്വം സ്മരിക്കുന്നു. ക്രൈസ്തവലോകം ആഭ്യന്തരമത്സരങ്ങൾ ഉപേക്ഷിച്ച് ഐക്യം പ്രാപിക്കണമെന്ന് ഇദ്ദേഹം ആഗ്രഹിക്കുന്നു. അതിനായിട്ടാണ് അദ്ദേഹം ജീവിക്കുന്നതു്. യാതൊന്നുകൊണ്ടും അധൈര്യപ്പെട്ട പിറകോട്ടു പോകുന്ന ശീലമില്ല. ആംഗ്ലീയാസഭയും റോമാസഭയും തമ്മിൽ ഇതേവരെ നടന്നുകൊണ്ടിരുന്ന വാദപ്രതിവാദങ്ങളും മത്സരങ്ങളും അന്യോന്യം വിസ്മരിച്ച് ദൈവമഹത്വത്തെ ഏകലാക്കാക്കി പുനരൈക്യം സ്ഥാപിക്കണമെന്നാണ് ഇദ്ദേഹത്തിന്റെ ആഗ്രഹം. ഓർത്തഡോക്സ്സഭയായ ഗ്രീക്കുസഭയേയും പുനരൈക്യചക്രത്തിൽ ഉൾപ്പെടുത്തണമെന്നും ഇദ്ദേഹം ഉദ്ദേശിച്ചിട്ടുണ്ട്. സഭയുടെ വിശ്വാസതത്വങ്ങളെ സംബന്ധിച്ചു ലവലേശം വിട്ടുവീഴ്ച ചെയ്യുന്ന

മനുഷ്യനല്ല. സഹതാപം, സ്നേഹം, വിനയബുദ്ധി ഇവയാണ് ഇദ്ദേഹത്തിന്റെ സംഭാഷണങ്ങളിൽ സദാ സ്ഫുരിച്ചുകൊണ്ടിരിക്കുന്നതു്. ഒരു നിബിയായുടെ ദീർഘദർശിത്വവും അപ്പോസ്തലന്റെ മനോവിശാലതയും അദ്ദേഹത്തിൽ വിളങ്ങുന്നു. ഇപ്രകാരമുള്ള മഹാൻ സമീപെ വരുന്ന ആളുകളെ ഇതിവൃത്തങ്ങൾകൊണ്ടു ബന്ധിക്കുന്നു. മനുഷ്യർക്ക് അസാധ്യമെന്നു തോന്നിയിരുന്ന കാര്യങ്ങൾ ദൈവത്തിനു സുസാദ്ധ്യമെന്നു പറയേണ്ടതില്ലല്ലൊ. ആംഗ്ലീയാസഭയും റോമാസഭയും തമ്മിൽ പുനരൈക്യം സ്ഥാപിച്ചുകഴിയുമ്പോൾ പാശ്ചാത്യ സഭയിലെ പ്രധാന ഭിന്നതയും വിപ്ലവും അവസാനിച്ചു എന്നു പറയാം. ഹാലിഫാക്സ് പ്രഭുവും കാർഡിനൽമെഴ്സിയറും തമ്മിൽ നടന്ന സംഭാഷണങ്ങളെ പുരസ്കരിച്ചും പുനരൈക്യ ആലോചനയെ അനുകൂലിച്ചും ചില പ്രസ്താവനകൾ ആംഗ്ലീയാസഭാസമക്ഷം ചെയ്തിട്ടുണ്ട്.

III

ഇംഗ്ലണ്ടിൽ "മദേഴ്സ് യൂണിയൻ" എന്നപേരുള്ള മാതാക്കളുടെ സംഘത്തിൽ നാലുലക്ഷം മാതാക്കൾ ചേർന്നിട്ടുള്ളതായി കാണുന്നു. ആ സംഘം ൧൮൭൬-ൽ ആണു സ്ഥാപിക്കപ്പെട്ടതു. കഴിഞ്ഞ കൊല്ലം ബ്രിട്ടീഷ് ദ്വീപുകളിൽ നിന്നു ൧൨൦൦൦ അംഗങ്ങൾ ഈ സംഘത്തിൽ ചേർന്നിട്ടുണ്ട്. ൧൮൭ പുതിയ ശാഖകൾ സ്ഥാപിക്കപ്പെട്ടിട്ടുമുണ്ട്. ഭർത്താക്കന്മാരോടു വിശ്വസ്തതയായിരിക്ക, കുഞ്ഞുങ്ങളെ ദൈവഭക്തിയിൽ വളർത്തുക, കുഡുംബജീവിതം സംബന്ധിച്ച കാര്യങ്ങൾ ക്രിസ്തീയമായ നിലയിൽ നടത്തികൊണ്ടുപോക. സ്ത്രീകളുടെ വിശേഷിച്ചു മാതാക്കളുടെ അവകാശങ്ങളെ പരിരക്ഷിക്ക മുതലായവയാണ് ഈ സമാജത്തിന്റെ ഉദ്ദേശ്യം.

IV

പട്ടക്കാരുടെ അഭ്യസനം.

പട്ടക്കാർ സിമ്മനാരികളിൽ പഠിത്തമവസാനിപ്പിച്ചു പട്ടമേറ്റുകഴിഞ്ഞാൽ പിന്നെ യാതൊന്നും പഠിക്കേണ്ട ആവശ്യമുള്ളവരായിട്ടല്ല ഈ നാട്ടിൽ ജീവിച്ചുവരുന്നതു്. എന്നാൽ മറ്റു രാജ്യങ്ങളിലും സഭകളിലും ഇങ്ങിനെയല്ല. പട്ടക്കാരുടെ ആത്മീയ ജീവിതത്തിന്റെ സംസ്കരണത്തെ ഉദ്ദേശിച്ചു ജ്ഞാനയോഗങ്ങൾ, (retreats) നടത്തുക, വേദാഭ്യസനം ഉദ്ദേശിച്ചു വേനൽക്കാലപഠനം (Summer classes, Vacation classes) നടത്തുക മുതലായ ചടങ്ങുകൾ പതിവായി തീർന്നിരിക്കുന്നു. കേരളത്തിലും ഇതു നടപ്പായാൽ കൊള്ളാം.

# * ഗ്രന്ഥനിരൂപണം.

'The Catholic View of Religion' by Hamilton Beatlie M. A. (Laudian Society 3d).

കാതോലിക നിലയിൽനിന്നു മതത്തെ അവലോകനം ചെയ്യുമ്പോൾ ഏതുവിധമാണ് മതം മനുഷ്യജീവിതത്തെ നടത്തിക്കയും അനുഗ്രഹപൂൎണ്ണമാക്കിത്തീൎക്കുകയും ചെയ്യുന്നതെന്ന് ഈ പുസ്തകത്തിൽ വിവരിച്ചിരിക്കുന്നു. കാതോലികമതത്തിന്റെ അടിസ്ഥാനതത്വങ്ങളെ കൂലങ്കഷമായി വൎണ്ണിച്ചിട്ടുണ്ടെന്നുതന്നെയല്ല, പ്രോട്ടസ്റ്റന്റു മതവും കതോലികമതവും തമ്മിലുള്ള ഭേദം എന്താണെന്നു സുവ്യക്തമായി തെളിയിച്ചിട്ടുമുണ്ടു്. കത്തോലികരും പ്രോട്ടസ്റ്റന്റുകാരും ഉണ്ടായിട്ടുള്ളതു ക്രിസ്ത്യാനികളുടെ ഇടയിൽ മാത്രമല്ല, യഹൂദമതത്തിലും ഇസ്ലാംമതത്തിലും ബുദ്ധമതത്തിലും കത്തോലിക്കരും പ്രോട്ടസ്റ്റന്റുകാരും ഉണ്ടു്. പ്രോട്ടസ്റ്റന്റു മതത്തിന്റെ കേന്ദ്രസ്ഥാനം "അഹം"—സ്വയം—ആകുന്നു. കത്തോലിക്കമതത്തിന്റെ കേന്ദ്രസ്ഥാനം ദൈവം ആകുന്നു. ഇതത്രെ മിസ്റ്റർ ഹാമിൽട്ടൻ ബീററി സമൎത്ഥിച്ചിരിക്കുന്നതു്. ഇദ്ദേഹം റോമൻകത്തോലിക്കനല്ല. ആംഗ്ലിക്കനാണ്.

## ആദ്ധ്യാത്മഗീതങ്ങൾ.

ഏതു സമുദായത്തിന്റെ ഉയൎച്ചയും ഉന്നമനവും സംഗീതത്തെ ആശ്രയിച്ചിരിക്കുന്നു എന്നു പറയുന്നതു ഒട്ടും അതിശയോക്തിയല്ല. സംഗീതജ്ഞാനമില്ലാത്ത ജനസമുദായം മനഃപരിഷ്കാരമില്ലാത്തതാണെന്നും; വിനയം, ആൎദ്രത, സഹതാപം മുതലായ സത്ഗുണങ്ങൾ തുലോം കുറവുള്ളതാണെന്നും, സംഗീതത്തിൽ വാസനയില്ലാത്ത ജനങ്ങൾ പ്രായേണ കഠിന ഹൃദയന്മാരാണെന്നും ശാസ്ത്രജ്ഞന്മാർ സിദ്ധാന്തിക്കുന്നു. സർ റോബർട്ടു് ആംസ്ട്രോങ്ങ് ജോൺസ് എന്ന ശാസ്ത്രജ്ഞൻ ശരീരാരോഗ്യം ഉണ്ടാക്കുന്നതിനു സംഗീതത്തിനു ശക്തിയുണ്ടെന്നു പ്രതിപാദിക്കുന്നതായ ഒരുപന്യാസം ഈയിടെ ലണ്ടൻ ടൈംസ് പത്രത്തിലേക്കു എഴുതിയിരു

* ബഥനിമാസികയിൽ നിരൂപണംചെയ്യുന്ന പുസ്തകങ്ങൾ വിലയും തപാൽക്കൂലിയും അടയ്ക്കുന്നവൎക്കു വരുത്തിക്കൊടുക്കാൻ തയാണ്ടു്.

ന്നു. ശരീരത്തിന്നു ആരോഗ്യം വരുത്താൻ തന്നെയല്ല ആത്മസംസ്ക്കരണവും മനോവിശാലതയും ഉണ്ടാക്കുന്നതിന്നും സംഗീതം സഹായിക്കുന്നു. മതസംബന്ധമായും സാമൂഹ്യമായും ഉള്ള വിഷയത്തിൽ സമുദായോദ്ധാരണത്തിന്നു സംഗീതം നന്നായി സഹായിച്ചിട്ടുണ്ട്. വാദ്യഘോഷണങ്ങളോടുകൂടിയ സംഗീതവും വാചാസംഗീതവും ഒരുപോലെ പ്രയോജനകരങ്ങളാകുന്നു. മനുഷ്യഹൃദയത്തെ മഹത്തും ആദ്ധ്യാത്മികവും ആയ വിഷയങ്ങളിലേക്കു ആകർഷിക്കുന്നതിന്നു സംഗീതത്തിന്നുള്ള ശക്തി ഒന്നു വേറെയാണ്. കേവലം ഐഹികവിഷയങ്ങളിലേക്ക് മനുഷ്യശ്രദ്ധയെ ആകർഷിക്കുന്നതിന്നു സംഗീതത്തെ ജനസമുദായം ഉപയോഗിക്കുന്നു. ൧൯൧൪-ൽ ലോകൈകമഹായുദ്ധം ആരംഭിച്ചപ്പോൾ യുദ്ധത്തിന് ആൾ ചേർക്കുന്നതിന്നു വേണ്ട ശ്രമങ്ങൾ ഓരോ രാജ്യക്കാരും ചെയ്തു. പ്രജകളെല്ലാം പട്ടാളത്തിൽ ചേരണമെന്നു നിർബന്ധനിയമം (Conscription) ഇല്ലാതിരുന്ന ബ്രിട്ടീഷു സാമ്രാജ്യത്തിൽ സൈനികവകുപ്പിൽ ആൾ ചേർക്കുന്നതിന് സംഗീതത്തെ ആശ്രയിക്കണമെന്നു പത്രത്തിലേക്ക് എഴുതിയിരുന്നു:— "സംഗീതം കൊണ്ടു മനുഷ്യഹൃദയത്തിൽ സന്തോഷത്തെയും, ദുഃഖത്തേയും ഉണ്ടാക്കാൻ കഴിയും. കോപത്തെയും മദത്തെയും ഉണ്ടാക്കാൻ സാധിക്കും. പട്ടാളത്തിൽ ചേരുന്നതിന്നും, ചേർന്ന ശേഷം ഭടന്മാർ മരണത്തെ തൃണവൽഗണിച്ചു യുദ്ധക്കളത്തിൽ സധൈര്യം മുന്നോട്ടു പോകുന്നതിന്നും അവരെ പ്രേരിപ്പിക്കുന്നതു സംഗീതമാകുന്നു. മത്സരം വർദ്ധിക്കുന്നതിന്നും, വഴക്കു ശമിപ്പിക്കുന്നതിന്നും, മദം ഇല്ലാതാക്കുന്നതിന്നും ദുഃഖം നീക്കുന്നതിന്നും സംഗീതത്തിന്നു ശക്തിയുണ്ട്.

പരിശുദ്ധ കാര്യങ്ങളിലേക്കു മനുഷ്യഹൃദയത്തെ ആകർഷിക്കുന്നതിന്നു സംഗീതത്തെ ഉപയോഗിക്കുന്നു. ദൈവാരാധനയിൽ സംഗീതം ഉപയോഗിക്കുന്ന ഓരോ രാജ്യത്തും, ദേശത്തും അതതു സമുദായത്തിന്റെ മനഃസ്ഥിതിക്കനുസരണമായി സംഗീതത്തിന്നും രൂപഭേദവും, താളഭേദവും ഉണ്ടു്. അവയെല്ലാററിന്നേയും ഭക്തിസംവർദ്ധകങ്ങളായ വിധത്തിൽ ദൈവാരാധനയ്ക്കും പ്രാർത്ഥനയ്ക്കും ഉപയോഗിക്കാവുന്നതും, ഉപയോഗിക്കേണ്ടതും ആകുന്നു. സുറിയാനിഭാഷയിൽ എഴുതപ്പെട്ടതായി മലങ്കര സുറിയാനിക്കാർ ഉപയോഗിച്ചുവരുന്ന പ്രാർത്ഥനകളും ആരാധന ക്രമങ്ങളും എല്ലാം

കവിതയും പാട്ടായി ഉപയോഗിക്കുന്നതുമാകുന്നു. "വിദ്വാൻകുട്ടി" മുതലായവർ ഈ രാജ്യത്തു ക്രിസ്ത്യാനികളുടെ ഇടയിൽ മതപരിവൎത്തനം ഉണ്ടാക്കത്തക്ക ശ്രമങ്ങൾ ചെയ്തപ്പോൾ മലയാളഭാഷയിൽ പലതരം പാട്ടുകൾ രചിച്ച് ആളുകളെ സംഗീതം വഴിയായിപൂൎവ്വികസഭയിൽ നിന്നു വേർ പെടുത്തുന്നതിന് ഉദ്യമിച്ചു. തന്നിമിത്തം ആവക പാട്ടുകളോടും മലയാളപാട്ടുകളോടു പൊതുവേയും സുറിയാനിക്കാൎക്ക വിരക്തിയുണ്ടായി. ഏതദ്ദേശീയമായ പാട്ടു മതപരിവൎത്തനത്തിന്റെ ലക്ഷ്യമാണെന്നു ധരിച്ചുപോയി. സുറിയാനിൽനിന്നു പരിഭാഷപ്പെടുത്തുന്ന നമസ്കാരക്രമത്തിൽ തന്നെയും ഗാനമായുള്ള ഭാഗങ്ങൾ സുറിയാനിഗാനത്തിന്റെ രീതിയിൽ മൂലത്തോടൊത്തിരിക്കണമെന്നു കാലംചെയ്ത കൊച്ചുതിരുമേനി മുതലായവൎക്ക അഭിപ്രായമുണ്ടായിരുന്നതു (കൃംതാപ്രാൎത്ഥന ഇതിനു ദൃഷ്ടാന്തമാണ്) കേവലം യഥാസ്ഥിതികത്വം മാത്രമല്ല. ഏതദ്ദേശ്യങ്ങളും നവീനങ്ങളും ആയ ഗാനരീതി അനുസരിച്ചുള്ള പാട്ടുകൾ സഭയിൽ സ്വീകരിക്കാവുന്നതും സ്വീകരിക്കേണ്ടതും ആകുന്നു. സഭയുടെ ഉദ്ധാരണത്തിനും പാട്ടു അത്യാവശ്യമാകുന്നു.

പുലിക്കോട്ടിൽ യൗസേപ്പു ശെമ്മാച്ചന്റെയും മിസ്റ്റർ കെ. ഐ. പാവുവിന്റെയും പരിശ്രമഫലമായി പ്രസിദ്ധീകരിച്ചിട്ടുള്ള "ആദ്ധ്യാത്മഗീതങ്ങൾ" എന്നപുസ്തകം നല്ലതായ ഒരു പാട്ടുപുസ്തകമാണ്. വീടുകളിലും പ്രസംഗയോഗങ്ങളിലും പ്രാൎത്ഥനായോഗങ്ങളിലും സൺഡേസ്കൂളുകളിലും ഉപയോഗിക്കുന്നതായ ൪൦൦ പാട്ടുകൾ അടങ്ങിയിരിക്കുന്ന ഈ പുസ്തകം, പാട്ടുകളുടെ വിവിധത്വം, വിഷയങ്ങളുടെ നാനാത്വം, സാധാരണന്മാൎക്ക ഏവൎക്കും ഉപയോഗിപ്പാൻ തക്കതായ ലാളിത്യം മുതലായ ഗുണങ്ങൾകൊണ്ടു ശോഭിക്കുന്നതുംഭക്തി രസപ്രധാനവും ആകുന്നു. നി. വ. ദി. ശ്രീ മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അനുമതിയോടുകൂടി പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ള ഈ പുസ്തകം മലങ്കരസുറിയാനിക്കാൎക്കും, ഇതര ക്രിസ്തീയ വകുപ്പുകൾക്കും നന്നായി ഉപയോഗപ്പെടുന്നതാണ്.

വില അണ ൧൨

കെ. വി. പി. പ്രസ്, കുന്നംകുളം.

## ഒരുധ്യാനം
### നിന്നെ സൃഷ്ടിച്ചതെന്തിന്?

ഒരുക്കം

ഛ. ദൈവതിരുസന്നിധിയിൽ നിന്നെത്തന്നെ വയ്ക്കുക.

വ. നിൻെറ ഹൃദയത്തെ ആത്മാവിൽ ജ്വലിപ്പിക്കുന്നതിന് അദ്ദേഹത്തോട് അപേക്ഷിക്കുക.

ആലോചനാവിഷയങ്ങൾ.

ഛ. എത്രാനാം വർഷങ്ങൾക്കു മുമ്പു നീ ജനിച്ചിട്ടില്ലായിരുന്നു എന്ന് ആലോചിക്കുക. എൻെറ ആത്മാവെ, നീ അപ്പോൾ എവിടെ ആയിരുന്നു.? ലോകം പഴയതായിരുന്നു എന്നിട്ടും നിൻെറ ഒരു ലക്ഷ്യവും അതിൽ ഇല്ലായിരുന്നല്ലോ.

വ. ഇല്ലായ്മയിൽ നിന്നു ദൈവം നിന്നെ സൃഷ്ടിക്കുകയും നീ ആകുന്നപ്രകാരം നിന്നെ ആക്കുകയും ചെയ്തിരിക്കുന്നതു ദൈവത്തിനു നിന്നെക്കൊണ്ട് ആവശ്യമുണ്ടായിട്ടല്ല, എന്നാലൊ അവൻെറ നന്മയിൽ നിന്നുമാത്രമാകുന്നു.

ന. ദൈവം നിനക്കു തന്നിട്ടുള്ള ജീവനെക്കുറിച്ച് ആലോചിക്കുക. അതു കാണപ്പെടാവുന്ന ഈ ലോകത്തിൽ വച്ച് ഏററവും ഉൽകൃഷ്ടമായതും എന്നേക്കും ജീവിക്കാൻ കഴിയുന്നതും, ദൈവികമഹിമയോടു പൂർണ്ണമായി യോജിക്കപ്പെടുവാൻ കഴിയുന്നതും ആയ ജീവി ആകുന്നു.

വിചാരങ്ങളും നിശ്ചയങ്ങളും

ഛ. ദൈവ തിരുമുമ്പാകെ നിന്നത്തന്നെ താഴ്ത്തിയുംകൊണ്ടു സങ്കീർത്തനക്കാരനോടു കൂടെ ഇപ്രകാരം പറക:-കർത്താവേ നിന്നോടു ചേർത്തുനോക്കുമ്പോൾ ഞാൻ ഒന്നും ഇല്ല. അവിടുന്ന് എന്നെ ഓർക്കുന്നതിനു ഞാൻ എന്താകുന്നു? എൻെറ ആത്മാവെ, ഒന്നുമില്ലായ്മയിൽ നിന്നു നിന്നെ വിളിച്ചവൻ ദൈവം ആകുന്നു. അദ്ദേഹം നിന്നെ വിളിച്ചില്ലായിരുന്നു എങ്കിൽ നിൻെറ കഥ ഇപ്പോൾ എന്തായിരുന്നെനെ?

വ. ദൈവത്തിനു സ്തുതി കരേററുക. ഇല്ലായ്മയിൽ നിന്നു എന്നെ സൃഷ്ടിച്ചവനും അദ്ദേഹത്തിൻെറ കരുണയാൽ ഞാൻ ആകുന്ന പ്രകാരം എന്നെ ആക്കിയവനും ആയ വലിയവനും നല്ലവനും ആയ സ്രഷ്ടാവെ, അങ്ങിൽ നിന്നു കിട്ടിയതല്ലാതെ എനിക്കു എന്താണുള്ളത്? അങ്ങെ പരിശുദ്ധ നാമത്തെ യോഗ്യമാം വ

ണ്ണം പുകഴ്ത്തുന്നതിനും അങ്ങെ നന്മയ്ക്കു സ്തുതി കരേറുന്നതിനും ഞാൻ എന്തു ചെയ്താൽ മതിയാകും?

൩. ലജ്ജയെ ഏററു പറക. എന്നാൽ കഷ്ടം! എന്റെ സ്രഷ്ടാവായ ദൈവമെ, സ്നേഹത്തോടു കൂടെ അങ്ങെ സേവിച്ചു അങ്ങോടു യോജിക്കുന്നതിനു പകരം എന്റെ ഭൗമികവും പൈശാചികവുമായവിചാരങ്ങൾ നിമിത്തം ഞാൻ അങ്ങേയ്ക്കു വിരോധമായി എതിർക്കയും അങ്ങിൽനിന്നു അകന്നുപോകയും, പാപത്തിനു എന്നെത്തന്നെ ഏല്പിച്ചു കൊടുക്കയും,അങ്ങ് എന്നെ സൃഷ്ടിച്ചിട്ടില്ലാത്തതുപോലെ അങ്ങേ നന്മയെ ഞാൻ മറന്നു കളകയും ചെയ്തിരിക്കുന്നു.

൪. ദൈവ തിരുമുമ്പാകെ കുമ്പിട്ടു സാഷ്ടാംഗം വീഴക. എന്റെ ആത്മാവെ, യഹോവായാകുന്ന ദൈവം,അദ്ദേഹം തന്നെയാകുന്നു നിന്റെ ദൈവം എന്നും, നിന്നെ സൃഷ്ടിച്ചവൻ ആകുന്നു എന്നും, അല്ലാതെ നീയല്ല നിന്നെ സൃഷ്ടിച്ചതു എന്നും അറിഞ്ഞുകൊൾക. ദൈവമെ ഞാൻ അങ്ങേ കൈകളുടെ വേലയാകുന്നു. ഇനിമേൽ ഒന്നുമില്ലാത്ത ഞാൻ എന്നിൽ തന്നെ സന്തോഷപ്രാപിക്കയില്ല. എന്റെ ആത്മാവെ, വെറും പൊടിയും ചാരവുമാകുന്ന നിനക്കു പ്രശംസയ്ക്കു എന്തു വകയാണ് ഉള്ളത്? ഒന്നുമില്ലാത്ത് നിനക്കു നിന്നെത്തന്നെ എങ്ങനെ ഉയത്തുവാൻ കഴിയും? എന്റെ സ്വന്തതാഴ്മയ്ക്കായി ഞാൻ ഇന്നപ്രകാരം പ്രവത്തിക്കും അല്ലെങ്കിൽ ഞാൻ ഇന്ന അവമാനം സഹിക്കും. എന്റെ ദുഷ്ടവഴികളിൽ നിന്നു ഞാൻ പിന്തിരിയും. ഇനിമേലിൽ എന്റെ സൃഷ്ടാവിനെ ഞാൻ പിന്തുടരും. അദ്ദേഹം ഇല്ലായ്മയിൽ നിന്ന് എന്നെ വിളിച്ച് എനിക്കു ജീവൻ നല്കിയതിൽ ഞാൻ മാനിക്കപ്പെട്ടിരിക്കുന്നു എന്ന് ഞാൻ അറിയും. അദ്ദേഹം പരിശുദ്ധ സഭയിൽ കൂടിയും അതിലെ ശുശ്രൂഷക്കാരിൽ കൂടിയും എനിക്കു നല്കുന്ന ഉപദേശങ്ങൾ വഴിയായി അദ്ദേഹത്തിന്റെ ഇഷ്ടം അനുസരിക്കുന്നതിനു മാത്രം ഞാൻ എന്റെ ജീവനെ ഇനിമേലിൽ ഉപയോഗിക്കും.

സമാപ്തി.

൧. ദൈവത്തെ സ്തുതിക്ക. എന്റെ ആത്മാവെ, ദൈവത്തെ വാഴ്ത്തുക. നിന്റെ ജീവന്റെ സകല ശക്തികളോടും കൂടെ അദ്ദേഹത്തിന്റെ പരിശുദ്ധ തിരുനാമത്തെ സ്തുതിക്കുക. എന്തുകൊണ്ടെന്നാൽഅദ്ദേഹത്തിന്റെ നന്മ ഇല്ലായ്മയിൽ നിന്നു എ

ക്കന്ന വിളിച്ച കരുണയാൽ എന്നെ സൃഷ്ടിക്കയും ചെയ്തു.

൨. നിന്നെത്തന്നെ ദൈവത്തിന്നായി പ്രതിഷ്ഠിക്ക. എന്റെ ദൈവമെ, എനിക്ക തന്നിട്ടുള്ള ജീവനെ എന്റെ പൂൎണ്ണ ഹൃദയത്തോടുകൂടെ അങ്ങേക്ക ഞാൻ ഏല്പിച്ചുതന്നിരിക്കുന്നു. ഞാൻ അതിനെ അങ്ങേക്ക പ്രതിഷ്ഠിക്കയും ശുദ്ധികരിക്കയും ചെയ്യുന്നു.

൩. പ്രാൎത്ഥിക്കുക. ദൈവമേ, ഈ വിചാരങ്ങളിലും നിശ്ചയങ്ങളിലും എന്നെ ശക്തിപ്പെടുത്തെണമെ. പ്രിയ കൎത്താവെ, ഞാൻ എന്നെയും ഞാൻ സ്നേഹിക്കുന്ന എല്ലാവരെയും, ഒരിക്കലും കുറവുവരാത്ത അങ്ങേ കരുണയ്ക്കു സമൎപ്പിക്കുന്നു.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ ഇത്യാദി.

൪. നിന്റെ ധ്യാനത്തിന്റെ അവസാനത്തിൽ സ്വല്പസമയം കൂടെ താമസിച്ചു ധ്യാനവിഷയങ്ങളെക്കുറിച്ചു നിനക്കു തോന്നിയ നല്ലവിചാരങ്ങളിൽ നിന്നും ഒരു ചെറിയ ആത്മീയ പുഷ്പമാലയെ ശേഖരിച്ചുകൊൾക. അതിന്റെ സുഖസൌരഭ്യം പകൽ മുഴവൻ നിന്നെ സന്തോഷിപ്പിക്കും.

---

# ദിനംപ്രതിയുള്ള വായനകൾ.

## * പതിനെട്ടാം ആഴ്ച.

### പ്രഭുവിന്റെ അത്ഭുതപ്രവൃത്തികൾ.

ഗലിലിയാകടൽ ആകൃതിയിൽ ഒരു ഏറുപമ്പരം ആണെന്നു പറയാം. പമ്പരത്തിന്റെ കൂൎത്തഭാഗം കടലിന്റെ തെക്കേ അററം ആകുന്നു. ഇതിന്നു തെക്കുവടക്കു പതിന്നാലുമൈൽ നീളമുണ്ടു്. പടിഞ്ഞാറെ കടലോരത്തു് വടക്കേഭാഗത്തു ധാരാളം പട്ടണങ്ങളും ഗ്രാമങ്ങളുമുണ്ടു്. തെക്കേഭാഗം ഫലപുഷ്ടിയുള്ള വയലുകളാണു്. കടലിൽ ധാരാളം മത്സ്യം ഉള്ളതുകൊണ്ടു തീരപ്രദേശ

* 6-ാം ലക്കത്തിൽ അഞ്ചുആഴ്ചത്തേക്കു വായനകൾ ചേൎത്തിരുന്നതുകൊണ്ടു പിന്നീടുള്ള ലക്കങ്ങളിലേ ആദ്യത്തേ ആഴ്ചയുടെ വായന അതതുമാസങ്ങളിലെ രണ്ടാമത്തെ ആഴ്ചയുടെ വായനകളാണെന്നു വായനക്കാർ ഗ്രഹിക്കുമെന്നു പ്രതീക്ഷിക്കുന്നു.

ത്തേ പട്ടണവാസികൾ അധികവും മീൻപിടുത്തക്കാരായിരുന്നു.

ഒരു രാത്രി പതിവു പോലെ പരിശ്രമിച്ചിട്ടു യാതൊന്നും കിട്ടാതെ കുറെ വലക്കാർ പ്രഭാതത്തിൽ കടൽക്കരെ അടുത്തു വലയുലച്ചുകൊണ്ടിരുന്നു. അപ്പോൾ പ്രഭു അവിടെ എത്തി പ്രസംഗം ആരംഭിച്ചു. വലിയൊരു പുരുഷാരം അദ്ദേഹത്തിന്റെ ചുററും വന്നുകൂടി. നമ്മുടെ വലക്കാരും അവരുടെ വേലയ്ക്കിടയ്ക്കു ശ്രദ്ധിച്ചുകൊണ്ടിരുന്നു. ജനപ്പെരുപ്പത്താൽ പ്രഭുവിനു സൗകര്യം ഇല്ലാതായതിനാൽ അവിടെ കിടന്ന ഒരു വള്ളം വരുത്തി; അതിൽ നിന്നുകൊണ്ട് ഉപദേശം പൂർത്തിയാക്കി. വള്ളത്തിന്റെ ഉടമസ്ഥനായ ശിമോനെയും അവന്റെ കൂട്ടുകാരേയും കൊണ്ടു അദ്ദേഹം പുറക്കടലിലേക്കു മാറി അവരോടു വലയിടാൻ ആജ്ഞാപിച്ചു. സാധാരണ രീത്യാ അതു വ്യഥാവിലാണെന്നു അവക്കെല്ലാം അറിയാമായിരുന്നു. പ്രഭു ആജ്ഞാപിച്ചതാണല്ലോ എന്നുമാത്രം വിചാരിച്ചു, വലയിറക്കി. അത്യത്ഭുതം! ഇതുപോലെ ഒരിക്കലും അവക്കു മീൻ കിട്ടിയിട്ടില്ല. വലക്കണ്ണികൾ പൊട്ടിപ്പോകുന്നു, മീൻകൊണ്ടു വള്ളവും താണുതുടങ്ങി. ശിമോൻ പ്രഭുവിനെപ്പററി അന്ധാളിക്കുന്നു. അവൻ അടുത്തുചെന്നു വിറച്ചുംകൊണ്ടു പറയുന്നു:—"യജമാനനേ, എന്നെ വിട്ടുപോകാൻ തിരുവുള്ളമുണ്ടാകണെ. അടിയൻ മഹാപാപിയാകുന്നു." അവിടുന്ന് ആശ്വസിപ്പിച്ചുംകൊണ്ടു "ഭയപ്പെടണ്ടാ, എന്റെ പിന്നാലെ വന്നാൽ ഞാൻ നിങ്ങളെ മനുഷ്യരെയും പിടിക്കുന്നവരാക്കും"എന്നു പറഞ്ഞു.

പ്രഭുവിനെ അനുഗമിപ്പാൻ ഇപ്പോഴും ആളുകൾ വേണം. നിനക്കു ഇഷ്ടമാണെങ്കിൽ നിന്നെയും മനുഷ്യരെ പിടിക്കുന്നവനാക്കാൻ അദ്ദേഹത്തിന് പ്രയാസമില്ല.

പ്രഭു മററു അനേകം അത്ഭുതങ്ങൾ പ്രകൃതിയുടെ മേൽ പ്രവത്തിച്ചു. ഒരിക്കൽ ക്ഷോഭിച്ചിരുന്നകടൽ ശാന്തമാക്കി. മറെറാരിക്കൽ ഒരു കല്യാണത്തിനു വീഞ്ഞു തീർന്നുപോയിട്ടു വെള്ളം വീഞ്ഞാക്കി കൊടുത്തു. വേറൊരിക്കൽ അഞ്ചു അപ്പവും രണ്ടു മീനും കൊണ്ടു അയ്യായിരം പേരെ തീററി പുലത്തി. മൂന്നു പ്രാവശ്യം മരിച്ചവരെ ഉയപ്പിക്കയും ചെയ്തു.

ദൈവപുത്രൻ ആയിരുന്നതുകൊണ്ടു പിതാവിന്റെ നന്മകൾ

ളെല്ലാം മനുഷ്യരക്ഷക്കുവേണ്ടി ഉപയോഗിപ്പാൻ പൂർണ്ണസ്വാ[illegible] അവിടുത്തേക്കുണ്ടായിരുന്നു. എങ്കിലും തന്റെ ശക്തി പ്രകാ[illegible]ക്കാനായി യാതൊന്നും ചെയ്തില്ല.

പ്രതിദിനവായനകൾ.

(തി.) പ്രഭുവിന്റെ ഒന്നാമത്തെ അത്ഭുതപ്രവൃത്തി. വി: യോഹ. ൨:൧—൧൧. (ചൊ.) അദ്ദേഹം വിശന്നവർക്കു അപ്പം കൊടുത്തു തൃപ്തിപ്പെടുത്തിയതു്. വി. മർക്കോ. ൬:൩൨—൪൪. (ബു.) അദ്ദേഹം കൊടുങ്കാററിനെ ശമിപ്പിച്ചതു്. വി: മത്താ ൧൪:൨൨—൩൩. (വ്യാ.) കടലിന്മേ[illegible]ക്കുന്നതു്. വി: മർക്കോ. ൬:൪൫-൫൨. (വെ.) അദ്ദേഹം ഒരു സ[illegible]വയെ ആശ്വസിപ്പിക്കുന്നതു്. വി. ലൂക്കോ. ൭:൧൧—൧൭. ([illegible]അത്ഭുതകരമായ മീൻപിടുത്തം. വി. ലൂക്കോ. ൫:൧-൧൧

——:o:——

പത്തൊമ്പതാം ആഴ്ച.

രോഗികളെ സുഖപ്പെടുത്തിയതു്.

———

ഗലീലിയാകടലിനു വടക്കായിട്ടു മലപ്രദേശത്തു ഒരു ബാലൻ ഭയങ്കരമായ രോഗം പിടിപെട്ടു പാർത്തു. അവൻ കൂടക്കൂടെ വീണുരുളുകയും കയ്യും കാലും തല്ലി പിടയ്ക്കുകയും നുര പുറപ്പെടുവിക്കയും ചിലപ്പോൾ മരിച്ചതുപോലെ നിശ്ചലനായി കിടക്കുകയും ചെയ്യും. ഇതു് ഒരു ബാധയാണെന്നു നിശ്ചയിച്ചു അവന്റെ പിതാവു് അവനെ ഒരു ദിവസം പ്രഭുവിന്റെ ശിഷ്യന്മാരുടെ അടുക്കൽ കൊണ്ടുചെന്നുവെങ്കിലും അവനെ സുഖപ്പെടുത്തുവാൻ അവർക്കു കഴിഞ്ഞില്ല. പ്രഭു തിരിച്ചു വന്നപ്പോൾ അവനെ കണ്ടു. അവന്റെ നേരെ നോക്കി അശുദ്ധാവിനോടു, "ഊമനും, ചെകിടനും ആയ ആത്മാവേ, അവനെ വിട്ടുപോക, മേലാൽ അവനെ ബാധിക്കയുമരുതു്" എന്നു ഉറപ്പായി കല്പിച്ചു. പിശാചു പോയപ്പോൾ ബാലനു ചൈതന്യം ഇല്ലാതായി. പ്രഭു അവന്റെ കൈക്കു പിടിച്ചു എഴുന്നേല്പിച്ചു അപ്പനെ ഏല്പിച്ചു. [illegible] രോഗിയെ സൌഖ്യമാക്കുവാൻ നോമ്പോടുകൂടിയ പ്രാർത്ഥന [illegible]വശ്യമാണെന്നു ശിഷ്യന്മാരെ പഠിപ്പിക്കയും ചെയ്തു.

പ്രഭുവിന്റെ കീർത്തി നാലുപാടും പരന്നു. വളരെ രോഗികൾ അദ്ദേഹത്തിന്റെ അടുക്കൽ വന്നുകൂടുകയും ചെയ്തു. ചിലരെ കാണാതെ അവിടുന്നു വളരെ അകലെ വച്ചുതന്നെ സൗഖ്യമാക്കി.

പ്രഭുവിന്റെ ആഗമനാനന്തരംലോകത്തിൽ ധാരാളം ആതുരശാലകൾ ഉണ്ടായി. ഓരോസ്ഥലങ്ങളിൽ ഇപ്പോൾ അനേകം വിശ്വാസികൾ ആതുര ശുശ്രൂഷ ചെയ്തുകൊണ്ടു പ്രഭുവിനെ അനുകരിക്കുന്നുണ്ടു. ഇങ്ങനെ ചെയ്യുന്നതിനുള്ള അവസരം ലഭിച്ചാൽ അതു നഷ്ടപ്പെടുത്താതെ പ്രഭുവിന്റെ നാമത്തിൽ ഉപയോഗിക്കുന്നതു് എത്ര ഭാഗ്യക...കയും ...ന്നു നിറ്ക്കു് അറിയാമോ?

...ി; അത്

...ന്ന വായനകൾ.

...റ ഉടമ...

(തി.) ഒരു അദ്ദേഹം...ഗിയെ സൗഖ്യമാക്കിയതു വി: ലൂക്കോ. ൫: ൧൨—൧൬. (ചെ.) ...ൽപ്പുരയിൽ കൂടി അകത്തേക്കു കെട്ടിയിറക്കിയ രോഗി. ലൂക്കോ. ൫: ൧൭—൨൬. (ബു.) പ്രഭു ഒരുദ്യോഗസ്ഥന്റെ ഭൃത്യനെ സുഖപ്പെടുത്തിയതു. വി: ലൂക്കോ ൭: ൧—൧൦. (വ്യാ.) ഒരു രോഗിയായ കുട്ടി. വി: മത്താ. ൧൭. ൧൪-൨൧ (വെ.) ...ടി. വി: മർക്കോ. ൯: ൧൪—൨൯. (ശ...) ...ടി. വി: ലൂക്കോ. ൯: ൩൭—൪൩.

—:o:—



## ഇരുപതാം ആഴ്ച.

### ഒരു ജലപ്രളയം

പ്രഭുവിന്റെ ഉപദേശം കേൾപ്പാൻ ബഹു പുരുഷാരം കൂടിവന്നതുകൊണ്ടു അവിടുന്നു വെളിമ്പ്രദേശത്തു പ്രസംഗം ആക്കി. കുറച്ചു നാൾ പതിവായി ഒരു മലയിൽ വച്ചു നടത്തിക്കൊണ്ടിരുന്ന പ്രസംഗത്തിനു മലപ്രസംഗം എന്നു പേർ സിദ്ധിച്ചു. അവിടുത്തെ ഉപദേശം എല്ലാം ഏവക്കും പരിചിതമായ കാര്യങ്ങളോടു സംബന്ധമുള്ളതായിരുന്നതുകൊണ്ടു ഹൃദയംഗമമായിരുന്നു.

ഒരിക്കൽ കുരുടന്മാരെക്കുറിച്ചായിരുന്നു ഉപദേശം. കുരുടന്മാർ തമ്മിൽ തമ്മിൽ വഴികാണിപ്പാൻ പുറപ്പെട്ടാൽ അനുഭവം വളരെ പരിതാപ ഫലിത സമ്മിശ്രമായേ ഇരിക്കൂ. ഇതുപോലെ ...ത്ര ചില ഉപദേഷ്ടാക്കന്മാരെ കൊണ്ടു ബഹു ജനങ്ങൾക്കുണ്ടാകുന്ന ഫലം. അതുകൊണ്ടു ഉപദേഷ്ടാക്കന്മാരെ വിവേചിക്കേണ്ടതു